

കുഞ്ചൻനമ്പ്യാർ

# കല്യാണ സൗഗന്ധികം

(Malayalam)

# Kallyana Saugandhikam

Seethangan Thullal

**By KUNCHAN NAMBIAR**

Commentary by
Prof. AMBALAPPUZHA RAMA VARMA

Cover Design: Sankarankutty

First S P C S Edition June 1984

PRINTED AT INDIA PRESS, KOTTAYAM

Price Rs. 5·00



Publishers
Sahitya Pravarthaka Co-operative
Society Ltd., Kottayam, Kerala State, India

Sales Department
NATIONAL BOOK STALL
KOTTAYAM-TRIVANDRUM -ERNAKULAM - CANNANORE - TRICHUR
PALGHAT - QUILON - KOZHIKODE - ALLEPPEY — KALPETTA

# കല്യാണസൗഗന്ധികം

(ശീതങ്കൻതുള്ളൽ)

കുഞ്ചൻനമ്പ്യാർ




വ്യാഖ്യാനം

പ്രൊഫ: അമ്പലപ്പുഴ രാമവർമ്മ

പ്രസാധകന്മാർ

സാഹിത്യപ്രവർത്തക സഹകരണസംഘം

---

നാഷനൽ ബുക്ക് സ്റ്റാൾ

കോട്ടയം

വില ക. 5.00

# ആമുഖം

## കുഞ്ചൻനമ്പിയാർ

മലയാളക്കരയിൽ പിറന്ന മഹാപ്രതിഭാശാലികളിൽ പലതുകൊണ്ടും ശ്രദ്ധേയനും, സ്വന്തമായ വ്യക്തിത്വംകൊണ്ട് ബഹുജനസമാരാധ്യനും ആയിത്തീർന്ന മഹാകവിയാണ് കുഞ്ചൻ നമ്പിയാർ. അദ്ദേഹത്തെപ്പററി കേൾക്കാത്ത കേരളീയരില്ല. നാട്ടിൻപുറങ്ങളെന്നോ നഗരങ്ങളെന്നോ, അക്ഷരാഭ്യാസമുള്ളവരെന്നോ ഇല്ലാത്തവരെന്നോ, ബാലരെന്നോ വൃദ്ധരെന്നോ യുവാക്കളെന്നോ, സമ്പന്നരെന്നോ ദരിദ്രരെന്നോ ഉള്ള ഭേദംകൂടാതെ, കേരളമൊട്ടാകെ അറിയപ്പെടുന്ന ഒരു മഹാകവിയാണ് കുഞ്ചൻ. 'കുഞ്ചൻ' എന്നതു് ഓമനപ്പേരാണ്. അദ്ദേഹത്തിന്റെ യഥാർത്ഥനാമധേയം രാമനെന്നോ കൃഷ്ണനെന്നോ ആയിരിക്കാമെന്ന് ചില പണ്ഡിതന്മാർ കരുതുന്നു. 'നമ്പ്യാരാശാൻ' എന്ന പേരിൽ ഈ മഹാകവി, ബഹുജനഹൃദയങ്ങളിൽ ഉന്നതമായ, ആദരണീയമായ, സ്നേഹനിർഭരമായ സ്ഥാനം പിടിച്ചിരിക്കുന്നു. സാധാരണക്കാരായ സഹൃദയരെയും ജനങ്ങളെയും ഒരു ദൃശ്യകലകൊണ്ട് ഇത്രമാത്രം ആകർഷിക്കുകയും, കവിതകൊണ്ടു രസിപ്പിക്കുകയും ചെയ്തിട്ടുള്ള പ്രാചീനകവികൾ കുഞ്ചനെപ്പോലെ മററാരും ഇല്ലെന്നുതന്നെ പറയാം. തുള്ളൽ, കുട്ടികൾക്കും മുതിർന്നവർക്കും ഒന്നുപോലെ ആഹ്ലാദപ്രദമാണ്; തുള്ളൽക്കവിതകളാകട്ടെ, ആബാലവൃദ്ധം ജനങ്ങൾക്കും ഇഷ്ടവുമാണ്. എത്ര ആവേശത്തോടും ഉത്സാഹത്തോടുംകൂടിയാണ് പണ്ട് ആളുകൾ തുള്ളൽ എന്ന കലാരൂപം കണ്ടുകൊണ്ടിരുന്നതു്! അതു് അവരെ 'ഹരം'പിടിപ്പിക്കുകതന്നെ ചെയ്തു. 'ചൊൽക്കാഴ്ച' എന്ന് നാം ഇന്നു കൊണ്ടാടുന്ന താളമേളസമ്മിശ്രമായ കാവ്യാലാപസമ്പ്രദായത്തിന്റെ ഉപജ്ഞാതൃത്വം യഥാർത്ഥത്തിൽ കുഞ്ചൻനമ്പിയാർക്കാണു കല്പിച്ചുകൊടുക്കേണ്ടതു്. ആ അനുഗൃഹീതകവിവര്യന്റെ രസികത്വം നിറഞ്ഞുതുളുമ്പുന്ന കവിത, പണ്ഡിതനും പാമരനും ഒന്നുപോലെ ഹൃദിസ്ഥമാക്കി ഉരുവിട്ടുവന്നിരുന്നു.

കവിയും കാലവും: ഇപ്രകാരം ജനങ്ങളുടെ കണ്ണിലുണ്ണിയായിത്തീർന്ന—ആരാധ്യപുരുഷനായിത്തീർന്ന—ഈ കവിപുംഗവനെപ്പററി നമുക്കു ലഭിച്ചിട്ടുള്ള അറിവുകൾ തുലോം പരിമിതങ്ങളാണ്. ചില ഐതിഹ്യങ്ങളും, ഗ്രാമവൃദ്ധരിൽനിന്നു കിട്ടിയിട്ടുള്ള കഥകളും, കേട്ടുകേൾവികളും സാഹിത്യകൃതികളിൽനിന്നു ലഭിച്ചിട്ടുള്ള ചില തെളിവുകളും ഊഹാപോഹങ്ങളും

അപൂർവ്വം ചില ആധാരങ്ങളും മാത്രമേ ഈ വിഷയത്തിൽ നമുക്ക് അവലംബമായിട്ടുള്ളു. സാഹിത്യചരിത്രകർത്താക്കന്മാരായ പി. ഗോവിന്ദപ്പിള്ള, ആർ. നാരായണപ്പണിക്കർ, മഹാകവി ഉള്ളൂർ തുടങ്ങിയവർ കുഞ്ചൻനമ്പിയാരെയും അദ്ദേഹത്തിൻെറ കവിതകളെയും കുറിച്ച് സവിസ്തരം പ്രതിപാദിച്ചിട്ടുണ്ട്. എങ്കിലും സാഹിത്യപഞ്ചാനനൻ പി. കെ. നാരായണപിള്ളയാണ് നമ്പിയാരെപ്പററി ആദ്യമായി ഗവേഷണബുദ്ധ്യാ പഠിക്കുകയും ഒരു വിമർശനഗ്രന്ഥം തയാറാക്കുകയും ചെയ്തതു്. അദ്ദേഹത്തിൻെറ അഭിപ്രായംതന്നെയാണ് ഇന്നും ആധികാരികമായ പ്രമാണമായി സഹൃദയർസർവ്വാത്മനാ കൈക്കൊള്ളുന്നതും. നമ്പിയാർ ജീവിച്ചിരുന്നതു് ക്രിസ്തുവർഷം പതിനെട്ടാം നൂററാണ്ടിലാണെന്നുള്ള കാര്യത്തിൽ ഈ പണ്ഡിതന്മാരെല്ലാം ഏകാഭിപ്രായക്കാരാണ്. ഒന്നുകൂടി സൂക്ഷ്മമായി പറയുന്നപക്ഷം, എ. ഡി. 1705 മുതൽ 1770 വരെയാണ് നമ്പിയാരുടെ ജീവിതകാലമായി നിർണ്ണയിക്കപ്പെട്ടിട്ടുള്ളതു്. ഇതിൽനിന്ന്, അറുപത്തിയഞ്ചുവയസ്സുവരെയേ ആ മഹാകവി ജീവിച്ചിരുന്നുള്ളു എന്നു കാണാം. എങ്കിലും ഒരു പുരുഷായുസ്സിൽ ഒരാൾക്കു ചെയ്തുതീർക്കാവുന്ന മഹാകാര്യങ്ങളെല്ലാം താൻ ചെയ്തുതീർത്തുവെന്ന് മഹാകവിയുടെ ആത്മാവിന് അഭിമാനിക്കാം.

**ജീവചരിത്രം:** കിള്ളിക്കുറിശ്ശിമംഗലത്തുള്ള കലക്കത്തുഭവനത്തിലാണ് നമ്പ്യാർ (നമ്പിയാർ, നമ്പ്യാർ—ഈ രണ്ടുരൂപങ്ങളും ശരിയാണ്) ജനിച്ചതു്. പാലക്കാട്ടു ജില്ലയിൽ ലക്കിടി റയിൽവേസ്റ്റേഷനടുത്തുള്ള ഒരു ചെറിയ ഗ്രാമമാണ് കിള്ളിക്കുറിശ്ശിമംഗലം. അവിടെ ശിവക്ഷേത്രത്തിൽ ശാന്തിയുണ്ടായിരുന്ന കിടങ്ങൂർ കല്പമ്പള്ളിമനയ്ക്കലെ ഒരു നമ്പൂതിരിയായിരുന്നു നമ്പ്യാരുടെ അച്ഛനെന്നു വിശ്വസിക്കപ്പെടുന്നു. നമ്പ്യാർവർഗ്ഗത്തിൽപ്പെട്ട ഒരാൾതന്നെയാണ് കുഞ്ചൻെറ പിതാവെന്നും അഭിപ്രായമുള്ളവരുണ്ട്. സാഹിത്യപഞ്ചാനനനാണ് ഇവരിൽ പ്രമുഖൻ. എന്നാൽ, കിടങ്ങൂരും കുടമാളൂരുമുള്ള ഗ്രാമവൃദ്ധരിൽനിന്ന് ഈ ലേഖകനു കിട്ടിയിട്ടുള്ള അറിവ്, കല്പമ്പള്ളിമനയ്ക്കലെ ഒരു നമ്പൂതിരിതന്നെയാണ് നമ്പ്യാരുടെ പിതാവെന്നാണ്. അദ്ദേഹത്തിന് കിള്ളിക്കുറിശ്ശിമംഗലത്തുള്ള ശിവക്ഷേത്രത്തിൽ ശാന്തിയുണ്ടായിരുന്നുവെന്നും, അവിടെയടുത്തുള്ള നമ്പ്യാർഭവനത്തിലെ ഒരു സ്ത്രീയുമായി വേഴ്ചയുണ്ടായിരുന്നുവെന്നും, അവർക്കുണ്ടായ പുത്രനാണ് പിൽക്കാലത്തു വിഖ്യാതനായിത്തീർന്ന കുഞ്ചൻനമ്പ്യാരെന്നുമാണ് ആ ഗ്രാമീണവൃദ്ധന്മാർ അഭിപ്രായപ്പെട്ടിട്ടുള്ളതു്. അക്കാലത്തെ നാട്ടുനടപ്പനുസരിച്ച് നമ്പൂതിരിമാർ വിജാതീയസ്ത്രീകളെ—നായർ, ക്ഷത്രിയർ, വാര്യർ, പിഷാരടി തുടങ്ങിയ വിഭാഗത്തിൽപ്പെട്ട സ്ത്രീകളെ—'സംബ

ന്ധം ചെയ്യുക സർവ്വസാധാരണമായിരുന്നതിനാൽ നമ്പ്യാരുടെ പിതാവ് ഒരു നമ്പൂതിരിയാണെന്നു കല്പിക്കുന്നതിൽ അസാംഗത്യമോ അവിശ്വസനീയതയോ ഇല്ല.

ബാല്യത്തിൽ അച്ഛന്റെകൂടെ കിടങ്ങൂരിൽ വന്നുചേർന്ന നമ്പ്യാർ കോട്ടയത്തടുത്തുള്ള കുടമാളൂർ ഗ്രാമത്തിലെ തെക്കേടത്തുഭട്ടതിരിയെ ആശ്രയിച്ചു കഴിയുകയും, അദ്ദേഹംവഴി ചെമ്പകശ്ശേരി രാജാവിന്റെ രാജധാനിയിൽ, അതായത് അമ്പലപ്പുഴയിൽ, ചെന്നുചേരുകയുംചെയ്തു. ചെമ്പകശ്ശേരിരാജാവിന്റെ മന്ത്രിയായിരുന്നുവല്ലോ തെക്കേടത്തുഭട്ടതിരി. അമ്പലപ്പുഴെവെച്ച് നമ്പ്യാർ, രാജാവിന്റെ സേനാനായകനായിരുന്ന മാത്തൂർ പണിക്കരുടെയും, പ്രഭുക്കളായിരുന്ന നന്തിക്കാട്ട് ഉണ്ണിരവികുറുപ്പ്, ദ്രോണമ്പള്ളി ആചാര്യൻ എന്നിവരുടെയും പ്രീതിയും സൗഹൃദവും ശിഷ്യത്വവും നേടി. മാർത്താണ്ഡവർമ്മ മഹാരാജാവ് ചെമ്പകശ്ശേരിരാജ്യം വെട്ടിപ്പിടിച്ചടക്കുന്നതുവരെ, നമ്പ്യാർ അമ്പലപ്പുഴെ താമസിച്ചു. അതായത്, 1748 വരെ. പിന്നീടു മാത്തൂർപണിക്കർ മുഖാന്തരം നമ്പ്യാർ, മാർത്താണ്ഡവർമ്മയുടെയും പിന്നീടു ധർമ്മരാജാവിന്റെയും ആശ്രിതനായി തിരുവനന്തപുരത്തു താമസമാക്കി. അമ്പലപ്പുഴെവെച്ചും ,തിരുവനന്തപുരത്തുവെച്ചുമാണ് നമ്പ്യാർ തന്റെ തുള്ളൽകൃതികളെല്ലാം എഴുതിയിട്ടുള്ളത്. ഉദ്ദേശം രണ്ടു വ്യാഴവട്ടക്കാലം അമ്പലപ്പുഴയിലും, പതിനേഴു വർഷത്തോളം തിരുവനന്തപുരത്തും നമ്പ്യാർ താമസിച്ചിരിക്കണം. വാർദ്ധക്യമായപ്പോൾ അമ്പലപ്പുഴെത്തന്നെ തിരിച്ചുപോകാൻ നമ്പ്യാർ ആഗ്രഹം പ്രകടിപ്പിച്ചു. മഹാരാജാവ് അതിനു സമ്മതിക്കുകയും, അമ്പലപ്പുഴെ നമ്പ്യാർക്ക് സുഖമായി കഴിഞ്ഞുകൂടാനുള്ള വസ്തുവകകളും ക്ഷേത്രത്തിൽനിന്നുള്ള ആദായവും മറ്റും അനുവദിച്ചുകൊടുത്ത് അദ്ദേഹത്തെ യാത്രയാക്കുകയും ചെയ്തു.

അങ്ങനെ നമ്പ്യാർ അമ്പലപ്പുഴെ തിരിച്ചുവന്ന് 'നമ്പ്യാർ മഠ'ത്തിൽ താമസിച്ചുവരവേ തന്റെ ക്ഷേമകാംക്ഷിയായ മാത്തൂർ പണിക്കരെ സന്ദർശിക്കാൻ ഇടയ്ക്കിടെ നെടുമുടിയിൽ പോകുമായിരുന്നു. അവിടെവെച്ച് ഒരു പേപ്പട്ടി കടിക്കാനിടയായി. നമ്പ്യാർ സ്വഗൃഹത്തിൽ തിരിച്ചെത്തി ചികിത്സ തുടങ്ങി. സദ്യപ്രിയനായിരുന്ന നമ്പ്യാർ ആയിടെ അമ്പലപ്പുഴ തിരുമുല്പാടിന്റെ ഭവനത്തിൽ നടന്ന ഒരു മാസമടിയന്തിരത്തിൽ പങ്കുകൊണ്ടു. നമ്പ്യാർമഠത്തിനു തൊട്ടടുത്താണ് തിരുമുല്പാടിന്റെ ഗൃഹവും (ഈ ലേഖകന്റെ തറവാടാണത്). പേപ്പട്ടിവിഷബാധിതർക്ക് നാരങ്ങാക്കറി തീരെ നിഷിദ്ധമാണല്ലോ. നമ്പ്യാർ അതു കൂട്ടുകയും വിഷം മൂർച്ഛിച്ചു മരണകാരണമായി പരിണമിക്കുകയും ചെയ്തു. ആ ദുരന്തം കൈരളിക്കു നേരിട്ട ഒരു തീരാനഷ്ടമെന്നേ പറയേണ്ടൂ.

## തുള്ളലിന്റെ ഉദ്ഭവം

'തുള്ളൽ' എന്ന കലാപ്രസ്ഥാനത്തിനും സാഹിത്യരൂപത്തിനും ബീജാവാപംചെയ്യുകയും, അതിനെ പരമാവധി പരിപോഷിപ്പിക്കാൻ ശ്രമിക്കുകയും, അങ്ങനെ കലാപരമായും സാഹിത്യപരമായും കേരളീയർക്ക് എന്നെന്നും ഓർക്കത്തക്കവണ്ണം മഹത്തായൊരു കർത്തവ്യം നിർവ്വഹിക്കുകയും ചെയ്തതിനുശേഷമാണ് നമ്പ്യാർ നമ്മെ വിട്ടുപിരിഞ്ഞത്. തുള്ളൽപ്രസ്ഥാനത്തിന്റെ ആഗമത്തെപ്പററി പ്രധാനമായും നാം മനസ്സിലാക്കുന്നത് സുപ്രസിദ്ധമായ ഒരൈതിഹ്യത്തിൽക്കൂടിയാണ്. കുഞ്ചൻ അമ്പലപ്പുഴയിൽ താമസിക്കുന്ന കാലം. അന്ന് ക്ഷേത്രത്തിൽ നടന്നിരുന്ന കലകളുടെ കൂട്ടത്തിൽ ചാക്യാർകൂത്തിനായിരുന്നു പ്രഥമസ്ഥാനം. അന്നത്തെ അതിവിദഗ്ദ്ധനായിരുന്ന ചാക്യാർ, ഒരിക്കൽ കൂത്തുപറഞ്ഞുകൊണ്ടിരുന്നപ്പോൾ മിഴാവുകൊട്ടിയിരുന്നത് കുഞ്ചൻനമ്പ്യാരായിരുന്നു. ചാക്യാർ ശ്ലോകം ചൊല്ലി നിറുത്തി, മിഴാവുകൊട്ടേണ്ട ഒരു സന്ദർഭം വന്നപ്പോൾ നമ്പ്യാർ ഉറങ്ങിപ്പോയി. അതു രസിക്കാഞ്ഞ ചാക്യാർ, നമ്പ്യാരെ ആ സദസ്സിൽവച്ചു കണക്കിനു കളിയാക്കി. ചാക്യാർ തൊടുത്തുവിടുന്ന ഏതുതരം പരിഹാസങ്ങളും ശകാരങ്ങളും അന്നത്തെ പ്രേക്ഷകരായ സഹൃദയരുംമററും സഹിക്കുകയേയുള്ളു. ചാക്യാരോട് മറുത്ത് ഒന്നും പറയാൻ രാജാക്കന്മാർക്കുപോലും നിവൃത്തിയില്ല. അത്രയ്ക്കു സ്വാതന്ത്ര്യം അനുഭവിച്ചിരുന്ന കലാകാരനായിരുന്നു ചാക്യാർ. അന്നത്തെ ചാക്യാരുടെ പരിഹാസമെല്ലാം കുഞ്ചനും സഹിച്ചു. പക്ഷേ, പിറേറദിവസം ചാക്യാർ കൂത്തു പറഞ്ഞുകൊണ്ടിരുന്നപ്പോൾ, നമ്പ്യാർ പകപോക്കാനെന്നവണ്ണം, തൊട്ടടുത്തുള്ള കളിത്തട്ടിൽ കയറി, താളമേളങ്ങളോടും പുതിയ വേഷവിധാനത്തോടും സംഗീതാലാപത്തോടുംകൂടി ഒരു നൂതനകല പ്രദർശിപ്പിച്ചുതുടങ്ങി. കൂത്തു കേട്ടിരുന്നവരെല്ലാം അതു കാണാനും കേൾക്കാനുമായി അങ്ങോട്ടോടി. ചാക്യാർ സദസ്യരാരുമില്ലാതെ വിഷണ്ണനായി നിന്നു. അങ്ങനെ നമ്പ്യാർ, തലേദിവസം തന്നെ കണക്കററു പരിഹസിച്ച ചാക്യാരോടു പകരംവീട്ടി. 'കല്യാണസൗഗന്ധികം' ആയിരുന്നു നമ്പ്യാർ ആദ്യമായി അരങ്ങേറിയ കഥ.

ഈ ഐതിഹ്യത്തിന്റെ വിശ്വാസ്യതയെ ചിലർ ചോദ്യംചെയ്യുന്നുണ്ട്. എന്നാൽ, ആലോചിച്ചുനോക്കിയാൽ അസംഭാവ്യമായി ഒന്നുംതന്നെ ഈ ഐതിഹ്യകഥയിലില്ലെന്നു കാണാം. ചാക്യാർകൂത്തിനു മിഴാവുകൊട്ടുന്നത് നമ്പ്യാന്മാരാണല്ലോ. കുഞ്ചൻനമ്പ്യാർ അമ്പലപ്പുഴയിൽ വന്നു താമസമാക്കിയ കാലത്ത് തന്റെ കുലത്തൊഴിലിൽ ഏർപ്പെടുക എന്നത് സാധാരണമാണ്. നമ്പ്യാരെപ്പോലെ പ്രതിഭാശാലിയും ബുദ്ധിമാനുമായ

ഒരാൾ, ചാക്യാരുടെ കളിയാക്കലിൽ അമർഷംകൊള്ളുകയും, ആ ചാക്യാരെ ഒന്നു പററിക്കണമെന്നു വിചാരിക്കുകയും ചെയ്തെങ്കിൽ അതും സ്വാഭാവികമാണു്. ഇനി 'കല്യാണസൗഗന്ധികം' പോലെയൊരു കൃതി ഒരു രാത്രികൊണ്ടു് നമ്പ്യാർക്കു് എഴുതാൻ കഴിയുമായിരുന്നോ എന്നാണെങ്കിൽ, തല്ക്കാലാവശ്യത്തിനു കുറേയെഴുതി, പിന്നീടു് അതു പൂർത്തിയാക്കിയതാവും എന്നു വിചാരിക്കുന്നതിൽ യുക്തിയുണ്ടു്. കിളിപ്പാട്ടു്, വഞ്ചിപ്പാട്ടു്, ഹംസപ്പാട്ടു്, തിരുവാതിരപ്പാട്ടു്, പാന തുടങ്ങിയ സാഹിത്യരൂപങ്ങളിലും മണിപ്രവാളത്തിലും കവിത രചിച്ചു് ഇതിനകം തന്നെ നല്ല തഴക്കം സിദ്ധിച്ചിരുന്ന നമ്പ്യാർക്കു് തുള്ളൽപ്പാട്ടു് എഴുതുന്നതിനു പ്രയാസമുണ്ടായിരുന്നിരിക്കയില്ല. 'കല്യാണസൗഗന്ധികം' കഥയാണെങ്കിൽ അതും ഇതിഹാസപ്രസിദ്ധമാണല്ലോ. പുതിയ കഥയും പുതിയ വൃത്തവും തേടി നമ്പ്യാർക്കു് എങ്ങും പോകേണ്ടിവന്നില്ല. പ്രസിദ്ധമായ്യാത്ത കഥ, അക്കാലത്തു് പ്രചുരപ്രചാരമുണ്ടായിരുന്ന പാട്ടിന്റെ രൂപത്തിൽ, തന്റേതായ ചില സംവിധാനക്രമങ്ങളോടെ ഫലിതപരിഹാസങ്ങൾ ഇടകലർത്തി, സാമാന്യജനങ്ങൾക്കു രുചിക്കത്തക്ക വണ്ണം അവതരിപ്പിക്കയാണു് നമ്പ്യാർ ചെയ്തതു്. അതു ജനങ്ങൾക്കു് അങ്ങേയററം ഇഷ്ടപ്പെടുകയും ചെയ്തു. പക്ഷേ, അന്നത്തെ ചാക്യാർക്കു് മാനക്ഷയം ഉളവാക്കിയ ആ സംഭവത്തിൽ ചാക്യാർ മഹാരാജാവിനോടു് ആവലാതി ബോധിപ്പിക്കയും, രാജാവു് മേലാൽ അമ്പലപ്പുഴ ക്ഷേത്രത്തിൽവച്ചു തുള്ളൽ നടത്താൻ പാടില്ലെന്നു വിധിക്കയും ചെയ്തു. ഇന്നും അമ്പലപ്പുഴ ക്ഷേത്രത്തിൽ തുള്ളൽ പതിവില്ല. ചാക്യാർകൂത്തു് പേരിനെങ്കിലും ഉണ്ടുതാനും. അമ്പലപ്പുഴയുടെ സമീപപ്രദേശങ്ങളിലാണു് നമ്പ്യാർ തന്റെ നൂതനകല ആദ്യമായി പ്രചരിപ്പിച്ചതു്. അവിടങ്ങളിലെ ധർമ്മദൈവങ്ങളായ തകഴി ധർമ്മശാസ്താവിനേയും മാത്തൂർ ഭഗവതിയേയും മററും നമ്പ്യാർ തന്റെ തുള്ളലുകളിൽ സ്മരിക്കുന്നുണ്ടു്. വസ്തുതകളിങ്ങനെയിരിക്കെ, മേൽപ്രസ്താവിച്ച ഐതിഹ്യം തീരെ തള്ളിക്കളയത്തക്കതല്ല സത്യത്തിന്റെ പല അംശങ്ങളും അതിൽ തെളിഞ്ഞുകാണാം. തന്നെയുമല്ല, ഏതൊരു പുതിയ പ്രസ്ഥാനത്തിന്റെയും ആവിർഭാവത്തിനു് ഒരു മത്സരബുദ്ധി അനിവാര്യമാണല്ലോ.

തുള്ളലുകൾ: നമ്പ്യാരുടെ തുള്ളൽക്കൃതികൾ ആദ്യമായി അച്ചടിച്ചു പ്രസിദ്ധീകരിക്കപ്പെട്ടതു് കൊല്ലവർഷം 1084–ൽ ആണു്. അതായതു് ഇന്നേക്കു് 75 വർഷങ്ങൾക്കു മുൻപു്. കൊല്ലം വിദ്യാഭിവർദ്ധിനി പ്രസ്സിന്റെ ഉടമസ്ഥനായിരുന്ന എസ്. റി. റെഡ്ഡ്യാരായിരുന്നു പ്രസാധകൻ. ആദ്യം 32 തുള്ളൽക്കഥകളുടെ സമാഹാരമായ ഒന്നാം ഭാഗം അദ്ദേഹം

പ്രസിദ്ധപ്പെടുത്തി. പിന്നീട രണ്ടുകൊല്ലം കഴിഞ്ഞു് 26 കഥകളടങ്ങിയ രണ്ടാം ഭാഗവും പ്രസിദ്ധീകരിച്ചു. പിന്നെ രണ്ടുകൊല്ലത്തിനു ശേഷം ഈ അൻപത്തിയെട്ടു കൃതികളും ചേർത്തു് ഒരു സമാഹാരമായി അദ്ദേഹം പ്രസിദ്ധംചെയ്തു. ആകെക്കൂടി അറുപത്തിനാലു തുള്ളൽക്കഥകൾ നമ്പ്യാർ എഴുതിയിട്ടുണ്ടെന്നാണു് ഐതിഹ്യം. പക്ഷേ, പ്രസിദ്ധീകൃതങ്ങളായ കൃതികളിൽ 42 എണ്ണം മാത്രമേ കുഞ്ചൻേറതായുള്ളു എന്നു് ഉള്ളൂർ പറയുന്നു. 41 എന്ന നിഗമനത്തിലാണു് ശ്രീ പി. കെ. ശിവശങ്കരപ്പിള്ള എത്തിച്ചേർന്നിരിക്കുന്നതു്. 46 കൃതികൾ നമ്പ്യാരുടേതുതന്നെയായിരിക്കാമെന്നു് പ്രസിദ്ധഗവേഷകനായ ഡോ. വി. എസ്. ശർമ്മയും അഭിപ്രായപ്പെടുന്നു. തുള്ളൽക്കഥകളായി എഴുപതെണ്ണം നമ്പ്യാർ എഴുതിയിട്ടുണ്ടെന്നാണു് സാഹിത്യപഞ്ചാനനൻ സൂചിപ്പിച്ചിട്ടുള്ളതു്. തുള്ളലുകളുടെ സംഖ്യ കുറയുന്നതുകൊണ്ടു് നമ്പ്യാരുടെ സ്ഥാനത്തിനോ, കലാസാഹിത്യരംഗങ്ങളിൽ അദ്ദേഹം അനുഷ്ഠിച്ചിട്ടുള്ള സേവനങ്ങളുടെ മഹനീയതയ്ക്കോ കുറവു വരുന്നില്ല. തുള്ളൽക്കഥകൾ കൂടാതെ മററസംഖ്യം സാഹിത്യകൃതികളുടെ കർത്താവുകൂടിയാണു് കുഞ്ചൻനമ്പ്യാർ എന്ന കാര്യവും നാം ഓർക്കണം.

### നമ്പ്യാരുടെ കവിത

നമ്പ്യാരുടെ കവിത തികച്ചും സോദ്ദേശ്യകമായിരുന്നു. രണ്ടു പ്രധാനലക്ഷ്യങ്ങളാണു് അദ്ദേഹത്തിനുണ്ടായിരുന്നതു്. ഒന്നു്, സാധാരണക്കാർക്കുവേണ്ടി, അവർക്കു മനസ്സിലാവുന്നവിധത്തിൽ, അവരെ രസിപ്പിക്കുകയും ചിരിപ്പിക്കുകയും ചെയ്യുന്ന രീതിയിൽ എഴുതുക. രണ്ടു്, ഫലിതപരിഹാസങ്ങളിൽക്കൂടി സാമൂഹ്യവിമർശനം നടത്തി, അങ്ങനെ സമുദായപരിഷ്കരണം സാധിക്കുക. ഈ രണ്ടു് ഉദ്ദേശ്യങ്ങൾക്കും അനുസൃതമായിട്ടാണു് അദ്ദേഹം തൻെറ ഭാഷയും ശൈലിയും വർണ്ണനകളും അലങ്കാരപ്രയോഗങ്ങളും പാത്രചിത്രീകരണവും മററും നടത്തിയിട്ടുള്ളതു്. ഈ വസ്തുത മനസ്സിലാക്കാതെ, നമ്പ്യാരുടെ കവിതയെ വിമർശിച്ചിട്ടുള്ളവർ ആ ജനകീയ മഹാകവിയോടു നീതികാട്ടിയിട്ടില്ലാത്തവരാണു്; ആ കവിതയിൽ രസിക്കാത്തവരുമാണു്. അത്തരം വിമർശകന്മാരെപ്പോലും മുൻകൂട്ടി കണ്ടു് അതിനിശിതമായി ശകാരിക്കാൻ ധൈര്യം കാട്ടിയ കവികേസരിയാണു് നമ്പ്യാർ.

ഭാഷാരീതി: സംസ്കൃതത്തോടുള്ള അന്നത്തെ പണ്ഡിതപക്ഷപാതം സാമാന്യജനങ്ങളെ സംബന്ധിച്ചു് ദോഷംചെയ്യുന്നതാണെന്നും, അവർക്കു രുചിക്കുന്നതും ദഹിക്കുന്നതും മലയാളപദങ്ങൾ സമൃദ്ധമായുള്ള മണിപ്രവാളമാണെന്നും നമ്പ്യാർ മനസ്സിലാക്കിയിരുന്നു.

''ഭടജനങ്ങടെ നടുവിലുള്ളൊരു
　　പടയണിക്കിഹ ചേരുവാൻ
വടിവിയന്നൊരു ചാരു കേരള—
　　ഭാഷതന്നെ ചിതം വരൂ
കടുപടെക്കടുകഠിനസംസ്കൃത—
　　ചീകടകടുകവി കേറിയാൽ
ഭടജനങ്ങടെ ധരിക്കയില്ല
　　തിരിക്കുമൊക്കെയുമേറുടൻ
ഭാഷയേറി വരുന്ന നല്ല
　　മണിപ്രവാളമതാകിലോ
ദൂഷണം വരുവാനുമില്ല,
　　വിശേഷഭൂഷണമായ്‌വരും''

എന്നു് 'സഭാപ്രവേശം' തുള്ളലിൽ അദ്ദേഹം പറയുന്നതു നോക്കുക. നമ്പ്യാരുടെ ഭാഷയുടെ ഋമ്പവും ലാളിത്യവും സൗന്ദര്യവും വർണ്ണനയ്ക്കുള്ള ചാതുര്യവും തന്മയത്വവും അദ്ദേഹത്തിന്റെ ഏതു കൃതിയിലും കാണാം. അതു് കൊച്ചുകുട്ടികൾക്കും മുതിർന്നവർക്കും ഒന്നുപോലെ ആസ്വാദം പകർന്നുകൊടുക്കാൻ പര്യാപ്തമാണു്. ഒരുദാഹരണത്തിനു് 'കല്യാണസൗഗന്ധിക'ത്തിലെ ഈ ഭാഗം ശ്രദ്ധിക്കുക.

സൗഗന്ധികപുഷ്പം തേടിപ്പോകുന്ന ഭീമസേനൻ ഗന്ധമാദനപർവ്വതത്തിലുള്ള കദളീവനം കാണുന്ന കാഴ്ചയാണു്:

''ശ്യാമളം നല്ല കദളീമഹാവനം
കോമളശ്രീപൂണ്ടുകാണ്ടു കണ്ടീടിനാൻ
പച്ചക്കളിക്കലകൾക്കിടയ്ക്കിടെ
മെച്ചത്തിൽ നന്നായ് പഴുത്ത പഴങ്ങളും
ഉച്ചത്തിലങ്ങനെ കണ്ടാൽ പവിഴവും
പച്ചരത്നക്കല്ലുമൊന്നിച്ചു കോർത്തുള്ള
മാലകൾകൊണ്ടു വിതാനിച്ച ദിക്കെന്നു
മാലോകരൊക്കെയും ശങ്കിക്കുമാറുള്ള
ലീലാവിലാസേന നില്ക്കുന്ന വാഴകൾ.
നാലു ഭാഗങ്ങളിൽ തിങ്ങിവിങ്ങിത്തുമ
ബാലാനിലൻ വന്ന തട്ടുന്നനേരത്തു
കോലാഹലം നൃത്തമാട്ടം ദലങ്ങളും
ആലോകനംചെയ്തു വിസ്മയിച്ചീടിനാൻ
കാലാത്മജാനുജൻ വീരൻ വൃകോദരൻ.''

ഈ ഭാഗം വായിച്ചുപോകുമ്പോൾത്തന്നെ, സുന്ദരമായ ആ പ്രകൃതിദൃശ്യം നമ്മുടെ മനോമുകുരത്തിൽ ഗാഢമായി പതിഞ്ഞുകഴിയും. പിന്നീടതു് ഒരിക്കലും മാഞ്ഞുപോകുന്നതുമല്ല. തുള്ളൽ

ക്കാരന്റെ മുഖത്തുനിന്നു കേൾക്കുമ്പോഴാകട്ടെ, കോലാഹല നൃത്തംചെയ്യുന്ന മലങ്ങളെപ്പോലെ, ബാലകന്മാർ ആനന്ദംകൊണ്ടു തുള്ളിച്ചാട്ടകയും ചെയ്യും. തുടർന്നുള്ള പത്തു വരികൂടി ഉദ്ധരിച്ചുകൊള്ളട്ടെ:

''താഴത്തുഭാഗത്തു വീണുകിടക്കുന്ന
വാഴപ്പഴംകൊണ്ടു മൂടി മഹീതലം
പാഴററ പട്ടു വിരിച്ചകണക്കിനെ
വാഴക്കുചുററും പ്രകാശമുണ്ടെപ്പൊഴും
വാവലും കാക്കയും പച്ചക്കിളികളും
പ്രാവും പരുന്തും പറന്നുനടക്കുന്ന
പക്ഷികൾ വന്നിപ്പഴത്ത പഴങ്ങളെ
ഭക്ഷിക്കമാററില്ല പേടികൊണ്ടാരുമേ;
രക്ഷിച്ചുപോരുന്നതാരീ വനമെന്നു
സൂക്ഷിച്ചു നോക്കിത്തുടങ്ങി വൃകോദരൻ.''

എത്ര ലളിതമായ ഭാഷ! എത്ര ഹൃദ്യവും സ്വാഭാവികവുമായ വർണ്ണന! പ്രാസംകൊണ്ടും പദങ്ങളുടെ അന്യോന്യമുള്ള ചേർച്ചകൊണ്ടും വരുത്തിയിട്ടുള്ള ശബ്ദഭംഗി എത്ര ആസ്വാദ്യം!

## ഫലിതപരിഹാസങ്ങൾ

ഫലിതവും പരിഹാസവുംകൊണ്ടാണ് നമ്പ്യാർ എല്ലാത്തരം ആളുകളേയും വശീകരിക്കുന്നത്. തുള്ളലുകളിലെ ജീവചൈതന്യം അവയിലെ ഫലിതപരിഹാസങ്ങളിലാണ് സ്ഥിതിചെയ്യുന്നതെന്നു പറയണം. പാശ്ചാത്യദേശത്താണ് നമ്പ്യാർ വന്നു പിറന്നിരുന്നതെങ്കിൽ അദ്ദേഹം ലോകത്തിലെ ഹാസസാഹിത്യകാരന്മാരിൽ ഒന്നാമനായിത്തീരുമായിരുന്നു ആംഗലസാഹിത്യത്തിൽ പോപ്പ്, സ്വിഫ്ട്, ഡ്രൈഡൻ തുടങ്ങിയ കവിവര്യന്മാർക്കുള്ള സ്ഥാനമാണ് മലയാളത്തിൽ നമ്പ്യാർക്കുള്ളത്. തുള്ളലുകളിൽ കാണുന്നതുപോലെ അത്ര ബഹുലമായും സരസമായും ഉള്ള ഫലിതം മലയാളത്തിലെന്നല്ല, മറേറതെങ്കിലും ഭാഷാസാഹിത്യങ്ങളിൽ ഉണ്ടോ എന്നു സംശയമാണ്. ഈ ഫലിതവും പരിഹാസവും നമ്പ്യാർ സ്വാംശീകരിച്ചതു് ചാക്യാർകൂത്തിൽനിന്നാകാനേ തരമുള്ളു. രചനയിൽ ചമ്പൂകർത്താക്കന്മാരോടും നമ്പ്യാർ കടപ്പെട്ടിട്ടുണ്ട്.

തുള്ളൽകൃതികളിൽ കാണുന്ന ഫലിതത്തിനും പരിഹാസത്തിനും എത്രയെത്ര ഉദാഹരണങ്ങൾ വേണമെങ്കിലും ഉദ്ധരിക്കാനുണ്ട്. പണക്കൊതിയനായ ഒരു വൃദ്ധബ്രാഹ്മണൻ പ്രതിഗ്രഹം മോഹിച്ച് സത്യാസ്വയംവരത്തിനു ബദ്ധപ്പെട്ടു പോകുന്നതു നമ്പ്യാർ വർണ്ണിക്കുന്നതു നോക്കുക:

''എഴുപത്തെട്ടു വയസ്സു തികഞ്ഞൊരു
കിഴവൻബ്രാഹ്മണനിതാ പോകുന്നു;
കൊട്ടവെയിൽത്തട്ടിച്ചുട്ടുകഷണ്ടിയി-
ലൊരുപിടിനെല്ലാൽ മലരുപൊരിക്കാം.''

ഈ വരികൾ കേൾക്കുമ്പോഴും വായിക്കുമ്പോഴും ആരാണു പൊട്ടിച്ചിരിച്ചുപോകാതിരിക്കുക? എത്ര വയസ്സായാലും പെണ്ണത്തോടുള്ള കൊതിതീരാത്ത ബ്രാഹ്മണരെ നമ്പ്യാർ നല്ലതുപോലെ കളിയാക്കുന്നുണ്ട്.

''മൂത്തവിപ്രന്മാർ പണമെന്നോർത്താൽ
പുത്തവിപ്രൻതാനെന്നൊരു ഭാവം
കാശിക്കപ്പുറമെങ്കിലുമിന്നൊരു
കാശിനു വകയുണ്ടെന്നാൽ മണ്ടും.''

ബ്രാഹ്മണരിൽ നമ്പൂതിരിമാരെയും പട്ടന്മാരെയുമാണ് നമ്പ്യാർ കൂടുതലും പിടികൂടിയിട്ടുള്ളത്. തുളു എമ്പ്രാന്മാരെയും കൊങ്കണബ്രാഹ്മണരെയും മറ്റും അവിടവിടെയായി സ്പർശിക്കുന്നുണ്ട്. കേരളത്തിലുള്ള ഒരു ജാതിമതക്കാരെയും നമ്പ്യാർ വെറുതേവിട്ടില്ല. നായന്മാർ, മാരാന്മാർ, വാര്യന്മാർ, മേനോന്മാർ, പണിക്കന്മാർ, തമ്പുരാക്കന്മാർ, നസ്രാണികൾ, ജോനകർ, ചെട്ടികൾ, മുക്കവർ മുതലായി എല്ലാ വിഭാഗങ്ങളിലുമുള്ളവരും തുള്ളൽകൃതികളിൽ നമ്പ്യാരുടെ വിമർശനത്തിനു വിധേയരാകുന്നുണ്ട്. അവ രംഗത്തു പ്രയോഗിക്കുമ്പോൾ ആർക്കും കവിയോടു വിരോധം തോന്നുന്നുമില്ല. അതാണ് നമ്പ്യാരുടെ വിജയം. ആരെയും മനഃപൂർവ്വം ആക്ഷേപിക്കണമെന്ന് നമ്പ്യാർക്ക് വിചാരമില്ല. ഉദ്ദേശശുദ്ധിയോടെയാണ് അദ്ദേഹത്തിന്റെ പരിഹാസം. ഒരിടത്ത് അദ്ദേഹം പറയുന്നതു നോക്കൂ:

''ഒരുത്തർക്കും ലഘുത്വത്തെ
  വരുത്തുവാൻ മോഹമില്ല
ഒരുത്തനും പ്രിയമായി-
  പ്പറവാനും ഭാവമില്ല
പരമാർത്ഥം പറയാം, മടിയാതെന്നാൽ
  പരനിന്ദാദികൾ നാവിലുമില്ല.''

ഈ ഹൃദയശുദ്ധിയില്ലായിരുന്നുവെങ്കിൽ നമ്പ്യാർ, ജനങ്ങളുടെ തോഷത്തിനുപകരം രോഷത്തിനു പാത്രമായേനെ.

### പരിസരവിമർശം

അന്നത്തെ കേരളത്തിന്റെയും കേരളജീവിതത്തിന്റെയും ഒരു യഥാർത്ഥചിത്രമാണ് നമ്പ്യാരുടെ തുള്ളലുകളിൽ കാണുന്നത്. തന്റെ ചുററുപാടും കണ്ട സാമൂഹ്യവികലതകളെ വിമർശി

ക്കാനും പരിഹസിക്കാനും പുരാണകഥകളെ അദ്ദേഹം ഒരുപാധി യായി സ്വീകരിച്ചെന്നേയുള്ളു. രാവണനേയും ദുര്യോധനനേയും ഭീമസേനനേയും ദേവേന്ദ്രനേയുമൊക്കെ വർണ്ണിച്ചിരിക്കുന്നതു വായിച്ചാൽ അന്നു കേരളത്തിൽ ജീവിച്ചിരുന്ന ചില ദുഷ്ട രാജാക്കന്മാരെയോ വങ്കപ്രഭുക്കന്മാരെയോ ആണു് ഓർമ്മവരിക. ലങ്കയും ഹസ്തിനപുരിയും ദേവലോകവുമെല്ലാം അന്നു കേരളത്തി ലുണ്ടായിരുന്ന നഗരങ്ങൾതന്നെ. നമ്പ്യാർ കൂടുതൽ താമസി ച്ചിരുന്ന അമ്പലപ്പുഴയിലും തിരുവനന്തപുരത്തും അക്കാലത്തു നടന്നിരുന്ന സംഭവങ്ങളാണു് തന്റെ കൃതികളിൽ വിവരിക്കു ന്നതു്. സ്ഥലകാലഭേദത്തെപ്പററിയോ, കഥാപാത്രങ്ങളുടെ വലിപ്പച്ചെറുപ്പത്തെപ്പററിയോ ഒന്നും നമ്പ്യാർക്കു യാതൊരു വിവേചനവുമില്ല. എല്ലാ ദേശങ്ങളും അദ്ദേഹത്തിന്റെ ദൃഷ്ടി യിൽ ഒന്നുപോലെയാണു്; എല്ലാവരും സമന്മാരുമാണു്. താൻ മൂന്നാമനായി അകന്നുനിന്നുകൊണ്ടു്, എല്ലാവരുടെയും കുററങ്ങ ളും കുറവുകളും ചൂണ്ടിക്കാണിക്കുകയും, അവയെല്ലതിരെ പരിഹാ സശരം തൊടുത്തുവിടുകയും ചെയ്യുന്നതിലാണു് അദ്ദേഹത്തിനു ഉത്സാഹം. അതു കാണികൾ കൊള്ളുകയും ചെയ്യും. പല സന്ദർഭങ്ങ ളിലായി അദ്ദേഹമെഴുതിയിട്ടുള്ള ചില ഈരടികൾ ശ്രദ്ധിക്കുക:

''കള്ളുകുടിക്കും നായന്മാരുടെ
പള്ളയ്ക്കിട്ടു കൊടുക്കണെ കണ്ടു.''

''എമ്പ്രാനപ്പം കട്ടു ഭുജിച്ചാൽ
അമ്പലവാസികളൊക്കെക്കക്കും.''

''നിന്നോതിക്കോൻ മുള്ളുന്നേരം
ഉണ്ണികൾ മരമേറിട്ടും മുള്ളും.''

''കിട്ടിയതൊന്നും മതിയാവില്ലാ
പട്ടന്മാർക്കു ബോധിക്കേണം.''

''അച്ചികൾ ദാസ്യപ്രവൃത്തി ചെയ്യുന്നവൻ
കൊച്ചികൾ പോയങ്ങു തൊപ്പിയിട്ടീടണം.''

''രണ്ടു കളത്രത്തെയുണ്ടാക്കിവെയ്ക്കുന്ന
തണ്ടുതപ്പികൾ സുഖമില്ലൊരിക്കലും.''

ഈ വരികൾ തുള്ളൽക്കാരൻ കളിത്തട്ടിൽ കയറി നൃത്തംചെയ്തു കൊണ്ടു പാടുമ്പോൾ അതു കാണുകയും കേൾക്കുകയും ചെയ്തിരു ന്ന അന്നത്തെ മദ്യപന്മാരായ നായന്മാരുടെയും, അപ്പം മോഷ്ടി ക്കുന്ന എമ്പ്രാന്മാരുടെയും, നിന്നുകൊണ്ടു മൂത്രമൊഴിക്കുന്ന ഓതി ക്കോന്മാരുടെയും, അമിതലാഭം കൊതിക്കുന്ന പട്ടന്മാരുടെയും പെൺകോന്തന്മാരായ പ്രഭുക്കന്മാരുടെയും, ബഹുഭാര്യാസമേത രായ രാജാക്കന്മാരുടെയും മുഖത്തു് ഉദിച്ചിരുന്ന ഭാവഭേദങ്ങൾ ഒന്നൂഹിച്ചുനോക്കുക.

കള്ളത്തൊഴിലും കാപട്യവുംകൊണ്ടു ജനങ്ങളെ കബളിപ്പിച്ചുപോന്നിരുന്ന കൂട്ടരേയും മുഖംനോക്കാതെ, നമ്പ്യാർ നിശിതമായി വിമർശിക്കുന്നുണ്ടു്. മുറിവൈദ്യന്മാർ, മന്ത്രവാദികൾ, അവിദഗ്ദ്ധരായ ജ്യോതിഷക്കാർ, ആട്ടക്കാർ, മേളക്കാർ, പാട്ടുകാർ, കവികൾ, അഭ്യാസികൾ, പാചകക്കാർ, ചെപ്പടിവിദ്യക്കാർ, ഭൃത്യന്മാർ, ദൂതന്മാർ, സന്യാസിമാർ, കച്ചവടക്കാർ, നായാട്ടുകാർ, പട്ടാളക്കാർ, വേശ്യാസ്ത്രീകൾ എന്നിങ്ങനെ എല്ലാത്തരം തൊഴിൽക്കാരെയും അവരുടെ പ്രവൃത്തികളെയും നമ്പ്യാർ സൂക്ഷ്മനിരീക്ഷണംചെയ്തു് തന്റെ നിരൂപണവലയത്തിൽ കൊണ്ടുവരുന്നുണ്ടു്. അതുകൊണ്ടു സാധിച്ചിരുന്ന സാമൂഹ്യപരിഷ്ക്കരണം കുറച്ചൊന്നുമല്ല. ചരിത്രപരമായി അവയ്ക്കുള്ള പ്രാധാന്യം ഒട്ടും കുറവല്ല.

പുരാണകഥ നമ്പ്യാർ വർണ്ണിക്കുമ്പോൾ, തങ്ങളുടെ കഥതന്നെയാണല്ലോ പറയുന്നതു് എന്നു് കേരളജനതയ്ക്കു തോന്നി. ഈ താദാത്മ്യഭാവം അവരെ അത്യധികം രസിപ്പിച്ചു; ആകർഷിച്ചു; പിടിച്ചിരുത്തി ചിന്തിപ്പിച്ചു. ദുഃസ്വഭാവങ്ങളും കൊള്ളരുതായ്മകളും ഇനിയെങ്കിലും പരിത്യജിക്കണമെന്നു് ആന്തരം പ്രേരിപ്പിച്ചു. ഇതാണു് കവിതയിൽക്കൂടി നമ്പ്യാർ ചെയ്ത ഏററവും വലിയ സാമൂഹ്യസേവനം.

### പഴഞ്ചൊല്ലുകളും ലോകോക്തികളും

നമ്പ്യാർ അന്നു കവിതയിൽക്കൂടി പ്രയോഗിച്ച പഴഞ്ചൊല്ലുകളും ലോകോക്തികളും ഇന്നും കേരളീയഹൃദയങ്ങളിൽ പതിഞ്ഞുകിടക്കുന്നു. നോക്കുക:

''കനകംമൂലം കാമിനിമൂലം
കലഹം പലവിധമുലകിൽ സുലഭം.''

''ദുഷ്ട കിടക്ക വരട്ടും വ്രണമതു
പൊട്ടും പിന്നെയുമൊരു സമയത്തിൽ.''

''പണമെന്നുള്ളതു കൈയിൽ വരുമ്പോൾ
ഗുണമെന്നുള്ളതു ദൂരത്താകും
പണവും ഗുണവും കൂടിയിരിപ്പാൻ
പണിയെന്നുള്ളതു ബോധിക്കേണം.''

''വീട്ടിലുണ്ടെങ്കിൽ വിരുന്നുചോറും കിട്ടും
ഊട്ടിലും കിട്ടാ ദരിദ്രനെന്നോർക്കേണം.'

''നെല്ലും പണങ്ങളുമുണ്ടെന്നുവെച്ചിട്ടു
കല്ലിലും പുല്ലിലും തൂകിത്തുടങ്ങൊലാ.''

''ആദരാലെങ്കിലും കോരിവിളമ്പിയാൽ
സ്വാദില്ലയെന്നു വരുമെന്നു നിർണ്ണയം.''

''തട്ടും കൊട്ടും ചെണ്ടയ്ക്കത്രേ
കിട്ടും പണമത്രേ മാരാന്മാർക്കും.''

''ആശാനക്ഷരമൊന്നു പിഴച്ചാൽ
അമ്പത്തൊന്നു പിഴയ്ക്കും ശിഷ്യന്.''

ഇങ്ങനെ ആശയത്തിൽ, രചനാരീതിയിൽ, വർണ്ണനയിൽ, കഥാപ്രതിപാദനത്തിൽ, പ്രകൃതിനിരീക്ഷണത്തിൽ, ജീവിതവിമർശനത്തിൽ എന്നുവേണ്ട എല്ലാ കാര്യങ്ങളിലും വ്യക്തമായൊരു ലക്ഷ്യത്തെ — സാമൂഹ്യപുരോഗതിയെ — മുൻനിറുത്തി കവിതയെഴുതിയ കുഞ്ചന്, താൻ സ്വീകരിച്ച എല്ലാ ഉപാധികളും ഏറ്റവും തന്മയമായി, നൂതനമായി, വിപ്ലവാത്മകമായി ഹാസ്യമയമായി കാണാനും ചിത്രീകരിക്കാനും കഴിഞ്ഞു. അതാണ് അദ്ദേഹത്തിന്റെ മഹത്തായ വിജയം. കേരളസാഹിത്യചരിത്രത്തിൽ കുഞ്ചൻനമ്പ്യാർക്കുള്ള സ്ഥാനം മറ്റൊരു കവിക്കും അവകാശപ്പെടാവുന്നതല്ല.

## തുള്ളൽപ്രസ്ഥാനം ഇന്ന്

താൻ നേതൃത്വം കൊടുത്ത നൂതനകലയുടെ പ്രചാരണത്തിനായി നമ്പ്യാർ ഒട്ടേറെ പരിശ്രമിച്ചിട്ടുണ്ട്. തത്ഫലമായി അക്കാലത്ത് അനേകം തുള്ളൽക്കളരികളും കലാകാരന്മാരുമുണ്ടായി. നൂറുനൂറ്റൻപതു കൊല്ലക്കാലം തുള്ളൽപ്രസ്ഥാനം കേരളത്തിൽ സജീവമായി നിലനിന്നു. പിന്നീട് പല കാരണങ്ങളാലും അതിനു മങ്ങലേല്ക്കാൻ തുടങ്ങി. അടുത്തകാലത്ത് തുള്ളലിന് കേരളം മുഴുവൻ പ്രചാരം നേടിക്കൊടുത്ത ഒരുന്നതകലാകാരനായിരുന്നു മലബാർ രാമൻനായർ. അത്രയും ബഹുജനസമ്മതി പിന്നീട് ആർക്കും ലഭിച്ചിട്ടില്ല. എങ്കിലും ചിറക്കടവു മാധവൻനായർ, തലവടി പത്മനാഭൻനായർ മുതലായ തുള്ളൽവിദഗ്ദ്ധന്മാർ ആ കലയിലും അദ്ധ്യാപനത്തിലും പ്രഗല്ഭരായിരുന്നു. അവർക്ക് അഖിലകേരളപ്രശസ്തി ലഭിക്കാനുള്ള ഭാഗ്യമുണ്ടായില്ലെന്നുമാത്രം. കേരളത്തിലവിടവിടെയായി കേൾവികേട്ട ചില തുള്ളൽക്കലാകാരന്മാർ ഇപ്പോഴുമുണ്ട്. പക്ഷേ, അവരാരും ആ കലയുടെ പ്രകടനത്തിലാകട്ടെ, പഠിപ്പിക്കലിലാകട്ടെ, വേണ്ടത്ര പാടവമുള്ളവരാണെന്നു പറയാനില്ല. മററു പല ക്ലാസ്സിക്ക് കലകളെയുംപോലെതന്നെ തുള്ളലും അതിന്റെ നിലവാരത്തിൽ—ഗുണോത്കർഷത്തിൽ—അനുദിനം അധഃപതിച്ചുവരികയാണ്.

കേരളകലാമണ്ഡലത്തിൽ ഇന്നു് മററു കലകളോടൊപ്പം തുള്ളലും അഭ്യസിപ്പിച്ചുപോരുന്നുണ്ടെങ്കിലും പഴയ പാരമ്പര്യത്തിൽനിന്നും വളരെ വ്യതിചലിച്ചിട്ടാണു് അവിടെ അഭ്യാസം നടക്കുന്നതു്. ഗുരുകുലവിദ്യാഭ്യാസസമ്പ്രദായത്തിൽ പഠിച്ചിട്ടുള്ള കലാകാരന്മാരുടെ എണ്ണം കുറഞ്ഞുവരുന്നു. അങ്ങനെ ഉള്ളവർക്കു് അർഹിക്കുന്നത്ര പരിഗണനയോ പ്രോത്സാഹനമോ ലഭിക്കുന്നില്ല. തുള്ളൽപ്രസ്ഥാനത്തിന്റെ ജന്മഭൂമിയായ അമ്പലപ്പുഴയിൽ അടുത്തകാലത്തു് ഈ കലയെ സമുദ്ധരിക്കാനുള്ള ശ്രമങ്ങളും നടന്നിരുന്നു. അവിടെയുള്ള 'കുഞ്ചൻനമ്പ്യാർ സ്മാരകമന്ദിര'ത്തിൽവെച്ചു് കുറേക്കാലം മുൻപറഞ്ഞ തലവടി പത്മനാഭൻനായരുടെ കീഴിൽ, തെരഞ്ഞെടുക്കപ്പെട്ട കലാവാസനയുള്ള ഏതാനും കുട്ടികൾക്കു് ശിക്ഷണം നല്കിയിരുന്നു. ഇപ്പോൾ അവിടെ പറയത്തക്ക യാതൊരു പ്രവർത്തനവും നടക്കുന്നില്ല. 'കുഞ്ചൻനമ്പ്യാർ സ്മാരകമന്ദിരം' ഇന്നു് ആ മഹാകവിവര്യനു്— ആ വലിയ കലാകാരനു്—അപമാനകരമായി നിലകൊള്ളുകയാണു്.

സർവ്വകലാശാലാതലത്തിലും നമ്പ്യാർ ഇന്നു് അവഗണിക്കപ്പെട്ടതുപോലെ തോന്നുന്നു. പണ്ടു് ഇന്റർമീഡിയററ് ക്ലാസ്സുകളിൽ നമ്പ്യാരുടെ ഒരു കൃതി സമ്പൂർണ്ണമായി പഠിപ്പിച്ചുവന്നിരുന്നു. ഇന്നു്, ആ രീതി മാറി. പ്രീഡിഗ്രിക്ലാസ്സുകളിൽ നമ്പ്യാരുടെ ഏതെങ്കിലും ഒരു കൃതിയിൽനിന്നു് കഷ്ണിച്ചു് നൂറുനൂററിയൻപതു വരി പഠിപ്പിക്കും, അത്രതന്നെ. കുട്ടികൾ വളരെ കുറവുള്ള മലയാളം ഐച്ഛികത്തിനോ, ബിരുദാനന്തരപഠനത്തിനോ മാത്രമായിരിക്കും, നമ്പ്യാരുടെ തുള്ളൽ മുഴുവനായി വെയ്ക്കുക. ഇതു പോരാ. സർവ്വകലാശാലാതലത്തിലും നിലവാരത്തിലും നമ്മുടെ ഈ ജനകീയമഹാകവിക്കു് അർഹമായ പരിഗണന കൊടുത്തേ മതിയാവൂ. യൂണിവേഴ്സിററികളുടേയും ഗവണ്മെൻറിൻേറയും കലാസ്ഥാപനങ്ങളുടേയും ശ്രദ്ധ ഈ വിഷയത്തിൽ സത്വരമായി, അവഗാഢമായി പതിയേണ്ടതാണു്.

നമ്പ്യാരുടെ ജന്മദേശമായ കിള്ളിക്കുറിശ്ശിമംഗലത്തു്, ആ മഹാകവിയുടെ സ്മരണയെ നിലനിർത്തുന്നതിനുവേണ്ടി ചില നല്ല ഏർപ്പാടുകൾ ചെയ്യുകാണുന്നതു മാത്രമേ നമുക്കു ശുഭപ്രതീക്ഷയ്ക്കു വക നല്കുന്നുള്ളു. കുഞ്ചന്റെ ഭവനം ഗവണ്മെൻറ് ഏറെറടുത്തു കഴിഞ്ഞു. അവിടെവെച്ചു് ഒരു തുള്ളൽകളരിയും അതിനോടനുബന്ധിച്ചു് സംസ്കൃതക്ലാസ്സും നടത്തുന്നുണ്ടു്. കുഞ്ചന്റെ ഭരദേവതകൾക്കു് അവിടെ നിത്യപൂജയുമുണ്ടു്. നമ്പ്യാരുടെ സ്മരണയ്ക്കു് ഉതകുന്ന മറെറാരു സ്ഥാപനമാണു് കിള്ളിക്കുറിശ്ശിമംഗലത്തെ 'കുഞ്ചൻസ്മാരക വായനശാല'. കുഞ്ചൻസാഹിത്യത്തിനു് ഏററവും പ്രാമുഖ്യം കൊടുത്തുകൊണ്ടുള്ള ഒരു ലൈബ്രറി അതിലു

ണ്ടു്. നമ്പ്യാരുടെ എഴുത്താണിയും അവിടെ സൂക്ഷിച്ചിരിക്കുന്നു. പ്രസ്തുത വായനശാലാപ്രവർത്തകരും, ഗവണ്മെൻറ് രൂപീകരിച്ചിട്ടുള്ള 'കുഞ്ചൻ മെമ്മോറിയൽ കമ്മററി'യിലെ അംഗങ്ങളുംകൂടി ആണ്ടുതോറും 'കുഞ്ചൻ ദിനാഘോഷ'വും ആചരിച്ചുവരുന്നുണ്ടു്.

**തുള്ളൽ മൂന്നുവിധം:** തുള്ളൽക്കഥകൾ ഓട്ടൻ, ശീതങ്കൻ, പറയൻ എന്നിങ്ങനെ മൂന്നുവിധമുണ്ടു്. വേഷവിധാനത്തേയും വൃത്തവൈവിധ്യത്തേയും ആസ്പദമാക്കിയാണു് ഈ വിഭജനം. പതിഞ്ഞമട്ടിൽ പാടേണ്ടതാണു് പറയൻതുള്ളൽ. അതിനേക്കാൾ മുറുകി ശീതങ്കൻതുള്ളലും, അതിലുമധികം വേഗത്തിൽ ഓട്ടൻതുള്ളലും പാടേണ്ടതുണ്ടു്. ഇന്നു് ക്ഷേത്രോത്സവങ്ങളിലും യുവജനോത്സവങ്ങളിലും മററും നടക്കുന്ന തുള്ളൽപരിപാടികളിൽ വേഷവിധാനത്തിലാകട്ടെ, സംഗീതാലാപത്തിലാകട്ടെ, അഭിനയസമ്പ്രദായത്തിലാകട്ടെ, തെല്ലും നിഷ്കർഷ പുലർത്തുന്നില്ല. കലാകാരന്മാർക്കു് തോന്നുന്നരീതിയിലാണു് പ്രകടനം. അദ്ധ്യാപനത്തിൻെറയും അഭ്യസനത്തിൻെറയും പോരായ്മയും ന്യൂനതകളുമാണു് ഇതിനു കാരണം.

**'കല്യാണസൗഗന്ധികം' കഥയും നമ്പ്യാരുടെ മനോധർമ്മങ്ങളും:** മഹാഭാരതം ആരണ്യപർവ്വത്തിൽ 146 മുതൽ 155 വരെയുള്ള പത്തദ്ധ്യായങ്ങളിൽ വിവരിച്ചിട്ടുള്ള 'സൗഗന്ധികാഹരണ'മാണു് നമ്പ്യാർ തൻെറ തുള്ളലിൻെറ ഇതിവൃത്തമായി സ്വീകരിച്ചിട്ടുള്ളതു്. വളരെ പ്രസിദ്ധമായ ഒരിതിഹാസകഥയാണിതു്. എഴുത്തച്ഛൻ മഹാഭാരതം തർജ്ജമയിൽ ഈ കഥയെ കേവലം നാല്പതു വരികളിലൊതുക്കി ചുരുക്കിപ്പറഞ്ഞിരിക്കുന്നു. ചെറുശ്ശേരിഭാരതത്തിലും ഈ കഥ സവിസ്തരമായി പ്രതിപാദിക്കുന്നുണ്ടു്. കോട്ടയത്തുതമ്പുരാൻെറ 'കല്യാണസൗഗന്ധികം' ആട്ടക്കഥയ്ക്കു് കേരളമൊട്ടാകെ പ്രചാരമുള്ളതാണു്; സാഹിത്യഗുണവുമുണ്ടു്. ഇങ്ങനെ സാഹിത്യരംഗത്തും കലാരംഗത്തും അനേകം കവികളുടെയും കലാപ്രണയികളുടെയും സമാദരസ്വീകരണങ്ങൾക്കു പാത്രമായ—നാടകീയത നിറഞ്ഞുതുളുമ്പുന്ന—ഒരു വിശിഷ്ടകഥയാണു് 'കല്യാണസൗഗന്ധികം'.

സരസവും ലളിതവുമായ കഥ; നാടകീയസന്ദർഭങ്ങൾ ധാരാളം; ഉദ്ബോധനങ്ങൾക്കുള്ള വക അനവധി—പിന്നെന്തു വേണം ജനഹൃദയങ്ങളെ ആകർഷിക്കുവാൻ?

പാണ്ഡവന്മാർ വനത്തിൽ താമസിക്കുന്ന കാലം. ഒരിക്കൽ, കാററിൽ പറന്നുവീണ മനോഹരമായ ഒരു പുഷ്പം പാഞ്ചാലിക്കു കിട്ടി. അതുപോലെ കുറെ പൂക്കൾ ലഭിച്ചാൽ കൊള്ളാമെന്നുള്ള തൻെറ ആഗ്രഹം അവൾ ഭീമനോടു പറഞ്ഞു. പ്രിയതമ

മയുടെ വാക്കു കേൾക്കാത്ത താമസം, ഭീമൻ പൂക്കൾ തേടി പുറപ്പെട്ടു. സൗഗന്ധികപ്പൊയ്കയിലാണു് അവ വിരിഞ്ഞുനില്ക്കുന്നതു്. ദുർഗ്ഗമങ്ങളായ വനങ്ങളിൽക്കൂടിയാണു് ഭീമന്റെ യാത്ര. വഴിയിൽ കണ്ട പല കാഴ്ചകളും അദ്ദേഹത്തെ ആകർഷിച്ചു. ഇടയ്ക്കുള്ള കദളീവനത്തിലെത്തി. അവിടെയാണു് ഹനുമാന്റെ വാസം. തന്റെ അനുജന്റെ വരവു കണ്ടു് ഉള്ളിൽ സന്തോഷിച്ചുവെങ്കിലും, ആ സാഹസിയെ ഒന്നു പരീക്ഷിക്കുകയും പിന്നീടു മാർഗ്ഗോപദേശം ചെയ്യുകയും വേണമെന്നു നിശ്ചയിച്ചു്, ഹനുമാൻ വാർദ്ധക്യവും അവശതയും നടിച്ചു് വഴിയിൽ ചെന്നു കിടന്നു. വഴി മാറിക്കൊടുക്കുവാൻ ഭീമൻ ആജ്ഞാരൂപത്തിൽ ആവശ്യപ്പെട്ടിട്ടും വൃദ്ധവാനരൻ അതിനു തയ്യാറായില്ല. വഴി ഒഴിഞ്ഞോ, മറികടന്നോ, വാലു പൊക്കി മാററിവെച്ചോ പോവുകയേ നിവൃത്തിയുള്ളുവെന്നും, വാർദ്ധക്യത്താലുള്ള അവശതകൊണ്ടു തനിക്കു് എഴുന്നേൽക്കാൻപോലും വയ്യെന്നും ഹനുമാൻ പറഞ്ഞു. ഭീമൻ നേരായ മാർഗ്ഗംവിട്ടു നടക്കുന്നവനല്ല. തന്റെ യുഗാന്തരജ്യേഷ്ഠനായ ഹനുമാനെ വിചാരിക്കുമ്പോൾ, ആ വർഗ്ഗത്തിൽപ്പെട്ട ഒരുവനെ മറികടക്കാനും സാദ്ധ്യമല്ല. അതിനാൽ മൂന്നാമത്തെ നിർദ്ദേശംതന്നെ സ്വീകരിക്കാമെന്നു കരുതി, ഭീമൻ ഗദകൊണ്ടു് ഹനുമാന്റെ വാലുയർത്താൻ ശ്രമിച്ചു. വാലുപോയിട്ടു് ഒരു രോമംപോലും അനങ്ങിയില്ല. ഭീമൻ പരിഭ്രാന്തനും ലജ്ജിതനും സംശയഗ്രസ്തനുമായി. വാനരന്റെ യാഥാർത്ഥ്യം ആരാഞ്ഞപ്പോഴാണു് ആ കിഴട്ടുകുരങ്ങൻ തന്റെ ജ്യേഷ്ഠൻതന്നെയാണെന്നു മനസ്സിലായതു്. ഭീമന്റെ ആത്മപ്രശംസയും ഔദ്ധത്യവുമെല്ലാം പോയി, പകരം വിനയവും ഭക്തിയും ബഹുമാനവും കൈവന്നു. ഹനുമാന്റെ ഉപദേശാനുസരണം ആ വീരൻ സൗഗന്ധികപ്പൊയ്കയിൽ ചെന്നു്, പോരിനു വന്ന രാക്ഷസരെയെല്ലാം ജയിച്ചു്, പുഷ്പങ്ങളും ശേഖരിച്ചു് പാഞ്ചാലീസവിധത്തിൽ തിരിച്ചെത്തി. ഇതാണു് കഥയുടെ ചുരുക്കം.

ഈ കഥയെ ആസ്പദമാക്കി ദൃശ്യകാവ്യരൂപത്തിലും ശ്രവ്യകാവ്യരൂപത്തിലും അനേകം കൃതികൾ നിർമ്മിതങ്ങളായിട്ടുണ്ടു്. മൂലത്തിൽനിന്നു് അല്പസ്വല്പം വ്യത്യാസം വരുത്തിയിട്ടാണു് ഓരോ ഗ്രന്ഥകാരനും തന്റെ കൃതി രചിച്ചിട്ടുള്ളതു്. നമ്പ്യാർ തനിക്കു മുമ്പുണ്ടായിട്ടുള്ള മിക്ക സാഹിത്യകൃതികളും—മലയാളത്തിലെയും സംസ്കൃതത്തിലെയും—വായിച്ചിരിക്കണം. വ്യാസഭാരതം, എഴുത്തച്ഛന്റെ ഭാരതം, ചെറുശ്ശേരിഭാരതം, 'കല്യാണസൗഗന്ധികം' വ്യായോഗം മുതലായ കൃതികളിൽനിന്നു് പല കഥാംശങ്ങളും നമ്പ്യാർ സ്വീകരിക്കുന്നുണ്ടു്. എന്നിട്ടു് തന്റേതായ വീക്ഷണത്തിനും ലക്ഷ്യത്തിനും കാവ്യാദർശത്തിനും അനുസൃതമായി അവയ്ക്കു് രൂപഭേദം വരുത്തിയിരിക്കുകയാണു്. കഥാ

പ്രതിപാദനം, വർണ്ണനം, പാത്രസൃഷ്ടി, അന്തരീക്ഷസൃഷ്ടി, സംഭാഷണനിബന്ധനം മുതലായ എല്ലാ കാര്യങ്ങളിലും നമ്പ്യാരുടെ വ്യക്തിത്വം പ്രതിഫലിച്ചുകാണാം.

പ്രേക്ഷകരായ സാധാരണക്കാരെ രസിപ്പിക്കുകയും ചിരിപ്പിക്കുകയും ചെയ്യുന്ന രീതിയിലാണ് നമ്പ്യാർ, കഥയിലെ ഓരോ ഘട്ടവും വർണ്ണിച്ചുപോകുന്നത്. ഇതിനുവേണ്ടി മൂലകഥയിലില്ലാത്ത പല സംഗതികളും അദ്ദേഹം കൂട്ടിച്ചേർക്കും. തൻെറ യുക്തിക്കും ഭാവനയ്ക്കും സരസതയ്ക്കും യോജിച്ചവിധത്തിൽ അവയെ വിവരിക്കും 'കല്യാണസൗഗന്ധിക'ത്തിലെ വനവർണ്ണന, കാട്ടാളരാജനും കൂട്ടരും നടത്തുന്ന നായാട്ടിൻെറ വർണ്ണന, ഗന്ധർവ്വസുന്ദരിമാരും പന്നഗസ്ത്രീകളും അപ്സരസ്സുകളും ദേവസ്ത്രീകളും വിദ്യാധരികളും ചാരണസ്ത്രീകളും മററും നടത്തുന്ന നൃത്തസംഗീതാദിവിനോദങ്ങളുടെ വർണ്ണന, ഗന്ധമാദനപർവ്വതവർണ്ണന, കദളീവനവർണ്ണന, സൗഗന്ധികപ്പൊയ്കയുടെ വർണ്ണന എന്നിവ നമ്പ്യാരുടെ ഭാവനാവിലാസത്തിന് ഒന്നാന്തരം ഉദാഹരണങ്ങളാണ്. കാട്ടിൽ കാണുന്ന നാനാതരം വൃക്ഷലതാദികളും, പക്ഷിമൃഗാദികളും, ജലജന്തുക്കളും, ചേതോഹരങ്ങളായ പലവിധം കാഴ്ചകളും ഇവയെല്ലാം ഒരു നല്ല ചലച്ചിത്രത്തിൻെറ പ്രതീതി ജനിക്കുമാറ് നമ്മുടെ മനസ്സിൽ പതിയുന്നു. വ്യക്തികളുടെ ചിത്രങ്ങളും ഒട്ടും കുറവല്ല. പാഞ്ചാലി, ഭീമൻ, ഹനൂമാൻ തുടങ്ങിയ പുരാണകഥാപാത്രങ്ങൾ മുതൽ വേട്ടക്കാർ, കാവൽക്കാർ മുതലായി സമൂഹത്തിൻെറ താഴേക്കിടയിലുള്ളവർവരെ ഈ കഥയിൽ സ്ഥലംപിടിക്കുന്നു. നമ്പ്യാരുടെ ദൃഷ്ടിയിൽപ്പെടുന്നവരായി, ഇനിയുമുണ്ട് ആരംക്കാർ.

''കാരിയക്കാരുണ്ടു, മേനോക്കിയച്ചനു-
ണ്ടാരിയപ്പട്ടരച്ചന്മാർ പലരുണ്ടു്
കോയിമ്മമാരുണ്ടുട്ടക്കളക്കാരുണ്ടു്
ലന്തക്കഴൽക്കാർ പതിനെട്ടുപള്ളിയു-
ണ്ടന്തമില്ലിപ്പോഴളകാപുരിതന്നിൽ
അന്തണന്മാരും പ്രഭുക്കളും ഭൃത്യരും
ചന്തമേറീടും പണിക്കരച്ചന്മാരും''

എല്ലാം ആ പട്ടികയിൽപ്പെടും. എല്ലാവരേയും പരിഹാസത്തിൽ പൊതിഞ്ഞാണ് നമ്പ്യാർ അവതരിപ്പിക്കുന്നതെന്നേയുള്ളു. അതിനു മാററുകൂട്ടാൻ ഫലിതവുമുണ്ട്.

സമൂഹത്തിൽ അഹങ്കാരികളും ആത്മപ്രശംസചെയ്യുന്നവരും സ്ത്രീജിതരും ആയ വങ്കപ്രഭുക്കളെ കണക്കിനു കളിയാക്കണമെന്നുള്ളതാണ് നമ്പ്യാരുടെ ഉദ്ദേശ്യം. അതിനു ഭീമനെ ഒരുപാധിയാക്കുകയാണ്. 'സത്വരാഹങ്കാരഗംഭീരപൂരുഷൻ', 'കാലാത്ത

ജനനജൻ വീരൻ വൃകോദരൻ' എന്നെല്ലാം ഉള്ള വിശേഷണങ്ങൾ ഭീമനു കൊടുക്കുന്നുണ്ടെങ്കിലും, അയാൾ, ''പെണ്ണിൻെറ ചൊൽ കേട്ടു ചാടിപ്പുറപ്പെട്ട പൊണ്ണ''നും 'മഹാഭോഷനും' 'മഹാജള'നും ആണെന്നു തോന്നത്തക്കവണ്ണം ചില ഗൂഢാത്ഥപ്രയോഗങ്ങളും നമ്പ്യാർ നടത്തുന്നു.

> ''പൂരുവംശത്തിൽ പിറന്നു വളന്നൊരു
> പൂരുഷശ്രേഷ്ഠൻ വൃകോദരനെന്നൊരു
> വീരനെക്കേട്ടറിവില്ലേ നിനക്കെടോ?
> ധീരനാമദ്ദേഹമിദ്ദേഹമോക്ക നീ''

എന്നു ഭീമൻ വൃദ്ധവാനരനോടു പറയുമ്പോൾ, അയാളുടെ അതിരുകവിഞ്ഞ അഹന്തയും വങ്കത്തവുംതന്നെയാണു വെളിപ്പെടുന്നതു്. തൻെറ വീരപരാക്രമകഥകളെ ഓരോന്നായി ഭീമൻ എടുത്തുപറയുമ്പോൾ അയാളുടെ ആത്മപ്രശംസ അതിൻെറ പരകോടിയിൽ എത്തുന്നു. ഭീമൻെറ ഈവക ദുർവാസനകളെ അടിച്ചമത്തത്തക്കവണ്ണമാണു് ഹനൂമാൻെറ മറുപടി. ഒരു പരിഹാസച്ചിരിയോടെയാണു് മൂത്തകരങ്ങൻെറ തുടക്കംതന്നെ:

> ''പാഞ്ചാലിയെന്നൊരു പെണ്ണിനെക്കണ്ടിട്ടു
> പഞ്ചബാണാത്തി പിടിപെട്ടഹോ നിങ്ങ-
> ളഞ്ചുപേരും ചെന്നു കൈക്കുപിടിച്ചുകൊ-
> ണ്ടഞ്ചാതെ വേളികഴിച്ചെന്നു കേട്ടു ഞാൻ''

എന്ന വരികളിൽ പാണ്ഡവരെ അടച്ചാക്ഷേപിക്കുന്നു. പാഞ്ചാലിയേയും വെറുതെവിടുന്നില്ല.

> ''അഞ്ചെങ്കിലഞ്ചും കണക്കെന്നവൾക്കൊരു
> ചാഞ്ചല്യവുമില്ല തെല്ലുപോലും, നിങ്ങ-
> ളഞ്ചുജനത്തെയും കൺമുനത്തല്ലിനാൽ
> വഞ്ചിപ്പതിന്നവൾ പോരും വൃകോദരാ
> നാലഞ്ചു ഭത്താവൊരുത്തിക്കുതാനത്രു
> നാലുജാതിക്കും വിധിച്ചതല്ലോക്കണം.''

എത്ര മൂച്ചയുള്ള പരിഹാസവാക്ശരങ്ങൾ! പാഞ്ചാലിയുടെ കാമോന്മാദത്തെയും ഭത്താക്കന്മാരെ വശീകരിക്കാനുള്ള സാമത്ഥ്യത്തെയും വ്യഞ്ജിപ്പിക്കുന്നതോടൊപ്പം പാണ്ഡവർ പെൺകോന്തന്മാരാണെന്നുള്ള സൂചനയും ഈ വരികളിൽ കാണാം. പാണിഗ്രഹണംചെയ്ത പെണ്ണിനെ പുലത്താനോ പാലിക്കാനോ ഉള്ള പാടവംപോലും പാണ്ഡവക്കില്ലെന്നാണു് വാനരൻെറ തുടന്നുള്ള പരിഹാസം. അതു്,

''ദുശ്ശാസനൻ പണ്ടു ദുര്യോധനോക്തമാം
ദുശ്ശാസനംകൊണ്ടു മണ്ടിവന്നങ്ങിനെ
അഞ്ചുപേർ നീങ്ങളും കണ്ടുനില്ക്കെത്തന്നെ
പാഞ്ചാലിയെച്ചെന്നടിച്ചു, തലമുടി
ചുററിപ്പിടിച്ചു വലിച്ചിഴച്ചങ്ങനെ
മുററും മഹാജനം നോക്കിനില്ക്കുംവിധൗ
മുററത്തു കൊണ്ടവന്നു താഡിച്ചുതാഡിച്ചു
തെററെന്നുടുത്ത പുടവ വലിച്ചഴി–
ച്ചുററമില്ലാത്തുള്ളപരാധവുംചെയ്തു
കണ്ണുംമിഴിച്ചങ്ങു കണ്ടുനിന്നീടിന
പൊണ്ണത്തടിയനാം നിൻെറ പരാക്രമം
കാശിക്കുപോരയോ, കഥിക്ക, വൃകോദരാ.''

എന്നിടമത്താളമാവുമ്പോഴ് അതിൻെറ മൂർദ്ധന്യത്തിൽ എത്തുന്നു. 'ഇത്രത്തോളം വേണോ, പരിഹാസം?' എന്നു സഹൃദയർക്കു തോന്നാം. എന്നാൽ നമ്പ്യാരുടെ സ്വഭാവമാണതെന്നു വിചാരിച്ചാൽ മതി. അതനുസരിച്ചാണ് അദ്ദേഹത്തിൻെറ രചന.

ഭീമഹനൂമത്സംവാദത്തിൽ അസാമാന്യമായ കലാചാതുരിയും നാടകീയതയും നമുക്കു ദർശിക്കാം. ആ ഘട്ടത്തിൽ ഫലിതപരിഹാസങ്ങൾ അങ്ങനെ കോരിച്ചൊരിയുകയാണ്. എങ്കിലും അവയെല്ലാം നല്ല യുക്തിഭദ്രതയും അടക്കം സ്വാഭാവികതയുമുണ്ട്.

വങ്കപ്രഭുക്കന്മാരുടെ പ്രതിനിധിയായി ഭീമനെ അവതരിപ്പിക്കുന്നെങ്കിലും, ആ ഇതിഹാസകഥാപാത്രത്തിൻെറ ശരിക്കുള്ള ഗാംഭീര്യവും വീര്യവും പരാക്രമങ്ങളും അതുല്യമായ ഭുജബലവും അമിതമായ പത്നീസ്നേഹവും ഗുരുഭക്തിയും എല്ലാം നമ്പ്യാർ നല്ലതുപോലെ മനസ്സിലാക്കിയിട്ടുള്ളവനാണെന്ന് അദ്ദേഹത്തിൻെറ വർണ്ണനകൾതന്നെ സാക്ഷ്യംവഹിക്കും.

'ഗന്ധവീപപ്രൗഢമന്ദസഞ്ചാരിണി'യായ പാഞ്ചാലി, സൗന്ദര്യത്തിൽ മാത്രമല്ല, വാക്ചാതുര്യത്തിലും അദ്വിതീയയാണ്. സൗഗന്ധികം കൊണ്ടുത്തരണമെന്ന് അവൾ ഭീമനോട് അപേക്ഷിക്കുമ്പോൾ പ്രകടിപ്പിക്കുന്ന നയവും വിനയവും മനശ്ശാസ്ത്രപരിജ്ഞാനവും ബുദ്ധികൗശലവും അത്ഭുതാവഹം തന്നെ.

ഹനൂമാൻെറ അതിരുകടന്ന പരിഹാസവാക്കുകൾ, യുഗപ്രഭാവനും ചിരഞ്ജീവിയും ശ്രീരാമഭക്തനും വീരപരാക്രമിയുമായ ആ മഹാത്മാവിൻെറ ഗാംഭീര്യത്തിനും മഹത്വത്തിനും അല്പം മങ്ങലേല്പിക്കുന്നുണ്ട്. എന്നാൽ നമ്പ്യാരുടെ കാവ്യോദ്ദേശ്യവും

കവിതാരീതിയും പരിഗണിക്കുമ്പോൾ ആ കഥാപാത്രത്തെക്കൊണ്ടു പറയിച്ച വാക്കുകൾ ക്ഷന്തവ്യങ്ങളാണ്. തന്നെ അത്യന്തം ഭക്തിബഹുമാനങ്ങളോടെ സ്മരിച്ച അനുജനോടു കാട്ടുന്ന സ്നേഹവാത്സല്യങ്ങൾ ഹനൂമാന്റെ ഭ്രാതൃസ്നേഹത്തിന് ഉത്തമനിദർശനമാണ്. തന്റെ ശരിയായ രൂപം പ്രകടിപ്പിക്കുമ്പോൾ ആ വാനരവീരൻ തികച്ചും പ്രൗഢനും ഗാംഭീര്യവാരാന്നിധിയും ആയിത്തന്നെ കാണപ്പെടുന്നു. രാമായണകഥ ഹനൂമാനെക്കൊണ്ടു ചുരുക്കിപ്പറയിക്കുന്നിടത്തു് നമ്പ്യാർ അവലംബിക്കുന്ന ഔചിത്യം എത്രയും സ്തുത്യർഹമാണ്. കഥയിലെ മർമ്മഭാഗങ്ങളൊന്നും അദ്ദേഹം കൈവിടുന്നില്ല; ഫലശ്രുതിപോലും പറഞ്ഞിട്ടേ അതവസാനിപ്പിക്കുന്നുള്ളതാനും. ഇങ്ങനെ പ്രധാന കഥയുടെകൂടെ ഗൗരവമുള്ളതും ഇല്ലാത്തതുമായ അനേകം ഉപകഥകൾ സന്ദർഭാനുസരണം തിരുകിക്കയറ്റുന്നതിൽ നമ്പ്യാർക്കുള്ള വിരുതു് ഒന്നു പ്രത്യേകമാണ്. വേട്ടയ്ക്കു പോകുന്ന കാട്ടാളപ്പരിഷകളും സൗഗന്ധികപ്പൊയ്ക സംരക്ഷിക്കുന്ന കാവൽക്കാരും പറയുന്ന അനുഭവകഥകളാണ് ഇവിടെ ഗൗരവമില്ലാത്ത കഥകളെന്നു വിവക്ഷിക്കുന്നതു്.

കഥാപാത്രങ്ങളുടെ ഉച്ചനീചഭേദവും സ്വഭാവവ്യത്യാസവും അനുസരിച്ചുതന്നെ അവരെക്കൊണ്ടു സംഭാഷണം ചെയ്യിക്കുന്നതിൽ നമ്പ്യാർ അതീവ നിഷ്കർഷിച്ചിട്ടുണ്ട്. പാഞ്ചാലി, ഭീമൻ, ഹനൂമാൻ, കാട്ടാളരാജൻ, നായാടിപ്പരിഷകൾ, കാവൽക്കാർ മുതലായവരുടെ സംഭാഷണം ശ്രദ്ധിച്ചാൽ ഈ വസ്തുത ബോദ്ധ്യമാവും.

## കഥയുടെ നിത്യനൂതനത്വം

വളരെ പഴക്കംചെന്ന ഒരു കഥയ്ക്കു പുതിയൊരു രൂപവും ഭാവവും കല്പിച്ച്, തന്റെ സമകാലീനരായ സഹൃദയരുടെ സാഹിത്യാഭിരുചിയേയും കലാഭിരുചിയേയും തൃപ്തിപ്പെടുത്തുകയാണ് നമ്പ്യാർ ചെയ്തതു്. 'കല്യാണസൗഗന്ധികം' കഥ നവീനകവികളേയും ഹഠാദാകർഷിച്ചിട്ടുണ്ട്. വയലാർ രാമവർമ്മ ഇതിനെ പ്രതീകാത്മകമായി അവതരിപ്പിക്കുന്നു. 'കല്യാണസൗഗന്ധികം' എന്നുതന്നെയാണ് ആ കവിതയുടെ പേരു്. പുരോഗതിയെ ലാക്കാക്കി, സകല പ്രതിബന്ധങ്ങളേയും തട്ടിത്തകർത്തു മുന്നേറാൻ ശ്രമിക്കുന്ന സാഹസികനും ഉദ്ധതനുമായ ആധുനികമനുഷ്യനെ ഗതകാലസംസ്കാരത്തിന്റെ മഹിമയെ അനുസ്മരിപ്പിച്ചിട്ട്, അതിനെ അവഗണിക്കാതെ—അനാദരിക്കാതെ—പ്രത്യുത, അതിൽനിന്നു ശക്തിയും ചൈതന്യവും ഉൾക്കൊണ്ടുകൊണ്ട്—പ്രയാണംചെയ്താലേ കാര്യമായി എന്തെങ്കിലും നേടാനാവുകയുള്ളു എന്ന പരമമായ സത്യം ഉദ്ബോധി

പ്പിക്കുകയാണ് വയലാർ. ഗർവ്വിഷ്ഠനായ ഭീമനും, പത്നിയെ പ്രീണിപ്പിക്കാൻവേണ്ടി അയാൾ നടത്തുന്ന സാഹസികയാത്രയും, മാർഗ്ഗമദ്ധ്യേ പ്രത്യക്ഷപ്പെടുന്ന വൃദ്ധനും പക്വമതിയും മഹാബലവാനുമായ ഹനൂമാനുമെല്ലാം ഈ സത്യം അനാവരണം ചെയ്യുവാനുള്ള ഉത്തമപ്രതീകങ്ങളായി വർത്തിക്കുന്നു.

## രസപ്രതിപാദനം

നമ്പ്യാരുടെ തുള്ളലുകളിലെ സ്ഥായിയായ രസം ഹാസ്യം തന്നെ. എന്നാൽ ഇതരരസങ്ങളേയും ഭാവങ്ങളേയും ഭംഗിയായി ആവിഷ്കരിക്കാൻ അദ്ദേഹത്തിനു കഴിവില്ലെന്നു പറഞ്ഞുകൂടാ. വീരവും ഭക്തിയുമാണ് അവയിൽ മുന്നിട്ടുനില്ക്കുന്നത്. 'കല്യാണസൗഗന്ധിക'ത്തിൽ ഭീമനെ ആശ്രയിച്ച് വീരം, ശൃംഗാരം, രൗദ്രം, ഭക്തി എന്നിവ സന്ദർഭാനുസരണം ഉജ്ജ്വലമായി പ്രകാശിക്കുന്നു. അത്ഭുതം, ഭയാനകം, ബീഭത്സം എന്നീ രസങ്ങൾക്കും ഈ കഥയിൽ സ്ഥാനമുണ്ട്. ഹാസ്യത്തിന്റെ അതിപ്രസരം കൊണ്ടാവാം കരുണത്തിന് നമ്പ്യാരുടെ തുള്ളലുകളിൽ വേണ്ടത്ര മിഴിവു ലഭിച്ചിട്ടില്ല.

## വൃത്തങ്ങൾ

ഓട്ടൻ, ശീതങ്കൻ, പറയൻ എന്ന് തുള്ളൽ മൂന്നുവിധമുണ്ടെന്നു പറഞ്ഞല്ലോ. അവയിൽ 'ശീതങ്കൻ' എന്ന വിഭാഗത്തിൽ പെടുന്നതാണ് 'കല്യാണസൗഗന്ധികം'. ഇതിൽ വക്ത്രം, കാകളി, അജഗരഗമനം, കൃശമധ്യ, അദ്ധകേക, പര്യസ്തകാഞ്ചി തുടങ്ങിയ വൃത്തങ്ങൾ പ്രയോഗിച്ചിരിക്കുന്നു. ഇവയുടെ ലക്ഷണവും ഉദാഹരണവും താഴെ കൊടുക്കുന്നു.

1. വക്ത്രം

"ആദ്യക്ഷരം കഴിഞ്ഞിട്ടു
നസകാരങ്ങൾ കൂടാതെ
നാലിൻ ശേഷം യകാരത്തെ
ചെയ്താൽ വക്ത്രമനുഷ്ടുപ്പിൽ."

ഉദാ: "കുലഗിരിസമനായ
കൊലയാനത്തലവന്റെ."

2. കാകളി

"മാത്രയഞ്ചക്ഷരം മൂന്നിൽ
വരുന്നോരു ഗണങ്ങളെ
എട്ടുചെയ്തുള്ളീരടിക്ക
ചൊല്ലാം കാകളിയെന്നു പേർ."

ഉദാ: ''വാനോർനദീപുരേ വാണരുളീടുന്ന
ദീനാനുകമ്പിയാം കൃഷ്ണൻതിരുവടി.''

### 3. അജഗരഗമനം

''ലഘുപ്രായം ചതുർമ്മാത്ര-
ഗണമാറൊരു ദീർഘവും
ചേർന്നുവന്നാലജഗര—
ഗമനാഭിധവൃത്തമാം.''

ഉദാ: ''കുംഭികളുടെ കുംഭതടങ്ങളിലമ്പുകളമ്പതുലക്ഷം.''

### 4. കൃശമദ്ധ്യ

''അടിയൊന്നിലെഴുത്തേഴ്—
നാലിലോ അഞ്ചിലോ ലഘു
മറ്റുള്ളതെല്ലാം ഗുരുവാം
കൃശമദ്ധ്യാഖ്യമാമിതു്.''

ഉദാ: ''കായാമ്പൂമലക്കുള്ളി-
ലായാസം വളക്കുന്ന.''

### 5. അർദ്ധകേക

''കേകാപാദത്തെയദ്ധിച്ചാ-
ലർദ്ധകേകയതായിടും.''

ഉദാ: ''പാരാതേ കപിശ്രേഷ്ഠ—
ന്മാരോടുമൊരുമിച്ചു.''

കൃശമദ്ധ്യയ്ക്കും അർദ്ധകേകയ്ക്കും തമ്മിൽ പറയത്തക്ക വ്യത്യാസമൊന്നുമില്ല.

### 6. പര്യസ്തകാഞ്ചി

കളകാഞ്ചിയുടെ പാദങ്ങൾ മറിച്ചിട്ടാൽ പര്യസ്തകാഞ്ചിയാകും. കളകാഞ്ചിയുടെ ലക്ഷണം:

''കാകളിക്കാദ്യപാദത്തൗ
രണ്ടോ മൂന്നോ ഗണങ്ങളെ
അയ്യഞ്ചു ലഘുവാക്കീടി-
ലുളവാം കളകാഞ്ചി കേൾ.''

പര്യസ്തകാഞ്ചിക്കു് ഉദാഹരണം:

''കല്ലോലജാലം കളിക്കുന്നു കണ്ടു
കമലമണിനിറമുടയ കമലമതു കണ്ടു.''

'വൃത്തമഞ്ജരി'യിൽ ലക്ഷണംകല്പിച്ചിട്ടില്ലാത്ത ചില വൃത്തങ്ങളും 'കല്യാണസൗഗന്ധിക'ത്തിൽ കാണുന്നുണ്ടു്.

ഉദാ:— ''ഇടിരവമിടയുംപടി ചടപട വെടിയും
അടവിയിലിടതിങ്ങിന കടുകിടനടയും.''
''തടികളിൽ മൃഗക്കൂട്ടങ്ങടെ പലതര–
മോട്ടങ്ങളുമവരുടെ ചാട്ടങ്ങളുമൊരുവക
കേട്ടാൽ പൊറുക്കരുതൊരുവക
കൂട്ടങ്ങളെ പല വിളയാട്ടം.''

താൻ വിഭാവനംചെയ്ത നൃത്തകലയുടെ പ്രകടനത്തിനു് യുക്തമെന്നു തോന്നിയ വൃത്തങ്ങളെല്ലാം നമ്പ്യാർ സ്വകൃതികളിൽ പ്രയോഗിക്കുന്നു. അവയിൽ പലതും അക്കാലത്തു പ്രചുരപ്രചാരത്തിലിരുന്ന നാടോടിഗാനരീതികളുടെ പരിഷ്കൃതരൂപങ്ങളുണ്ടു്.

പ്രൊഫ. അമ്പലപ്പുഴ രാമവർമ്മ



# കല്യാണസൗഗന്ധികം

## (ശീതങ്കൻതുള്ളൽ)

കുലഗിരിസമനായ കുലയാനത്തലവന്റെ
കുലമെല്ലാമൊടുക്കുമ്പോടേ കുലചെയ്യോരുമാകാന്തൻ
കുലുങ്ങാതെ കരിവേഷം കലർന്നാശു വിരവോടെ
മലമകളും പിടിയായി മലമൂട്ടിൽ കളിക്കുമ്പോൾ
മലർബാണംതറച്ചാശു മലതന്റെ തടംതന്നിൽ
മലനാരിയെഴുന്നള്ളിപ്പലനേരം രമിക്കുമ്പോൾ
ഉലകിന്റെ ശുഭകർമ്മഫലമാശു വരുത്തുവാൻ
അലസാതെ പിറന്നാശു ബാലനായിട്ടിരിക്കുന്ന
പരദൈവം ഗണനാഥൻ കലവിയോടടിയന്റെ
കലുഷത്തെക്കളഞ്ഞാശു പലനേരം തുണയ്ക്കേണം. 10
കലയേഹം നമസ്കാരം കലയേഹം നമസ്കാരം.
കളവാണീ സരസ്വതീ തെളിവോടെ മനക്കാമ്പിൽ
വിളയാടിക്കളിക്കേണം കളങ്കങ്ങളകറ്റേണം
കളികൾക്കുള്ളൊരു വിഘ്നം കളഞ്ഞെന്നെത്തുണയ്ക്കേണം;
ഹരിഹരസുതനയ്യൻ തിരുവടി അടിയന്റെ
മനതാരിൽ പരിഭവമകലുവാൻ തുണയ്ക്കേണം.

---

1 മുതൽ 80 വരെയുള്ള വരികളിലായി നമ്പ്യാർ ദേവതാസ്തുതിയും രാജസ്തുതിയും ഗുരുവന്ദനവും നിർവ്വഹിക്കുന്നു. ഉണ്ണിഗ്ഗണപതി, സരസ്വതി, തകഴിയിൽ ധർമ്മശാസ്താവ്, അമ്പലപ്പുഴ കൃഷ്ണൻ, 'ദേവനാരായണൻ' എന്നു മാറാപ്പേരുള്ള ചെമ്പകശ്ശേരിരാജാവ്, നന്ദികാട്ട് ഉണ്ണിരവിക്കുറുപ്പ്, കണ്ടങ്കരിക്കാവിൽ ഭഗവതി, കിള്ളിക്കുറിശ്ശിമംഗലത്തുള്ള പരദേവത, ശ്രീഹനുമാൻ എന്നിവരെയെല്ലാം കവി ഭക്തിപൂർവ്വം സ്മരിക്കുന്നു.

വാനോർനദീപുരേ വാണരുളീടുന്ന
ദീനാനുകമ്പിയാം കൃഷ്ണൻതിരുവടി
ദീനംകളഞ്ഞെന്നെ രക്ഷിച്ചുകൊള്ളണ—
മാനന്ദമുള്ളിൽ വളരെ വളർത്തണം. 20

ചെമ്പകനാട്ടിന്നലങ്കാരഭൂതനാം
തമ്പുരാൻ ദേവനാരായണസ്വാമിയും
കമ്പംകളഞ്ഞെന്നെ രക്ഷിച്ചുകൊള്ളണം,
കുമ്പിടുന്നേനിന്നു തമ്പദാംഭോരുഹം.
നന്ദികാരണ്യമാം മന്ദിരേ വാഴുന്ന
മന്ദാരദാരുവാം ബാലരവിയുടെ
നന്ദിവരുത്തുന്ന കണ്ഠകരിക്കാവി-
ലിന്ദുചൂഡപ്രിയേ! വന്ദേ ഭഗവതീ
മന്ദേതരം മമ മന്ദത തീർത്തുടൻ
വന്നീസ്സുതന്നിലൊന്നു വിലസണം. 30

കിള്ളിക്കുറിശ്ശിയെന്നുള്ള പുരംതന്നി—
ലുള്ള പരദൈവമുള്ളത്തിൽ വന്നുടൻ
കള്ളങ്ങളാകവേ തള്ളിപ്പുറത്താക്കി
വെള്ളത്തിരപോലെ തള്ളിപ്പുറക്കുന്ന
വെള്ളസ്സരസ്വതീ വള്ളിദീർഘങ്ങളും
പുള്ളിവിസർഗ്ഗമെന്നുള്ള വകകളെക്കാ-
രെള്ളോളമിങ്ങൊരു കള്ളംവരാതെക-
ണ്ടുള്ളമറ്റെന്നുടെയുള്ളിലുദിക്കുവാൻ
തുള്ളൽക്കളങ്ങളിൽ പള്ളികൊള്ളേണമെ-
ന്നുള്ളിൽ സദാ തിരുവുള്ളം ഭവിക്കണം. 40

ഭാഷയായിട്ടു ചമയ്ക്കുന്ന വാക്കുകൾ
ദോഷമകന്നു വരുത്തുവാൻ ദുർഘടം;
ശേഷമുള്ളാളുകൾ കേട്ടു നന്മകൊണ്ടു
ദൂഷണംകെട്ടിച്ചമയ്ക്കാനടുക്കയാൽ,
ഭോഷനായുള്ളോരെനിക്കു കനക്കവേ
ഭൂഷണമെന്നു മനസ്സിലുറയ്ക്കുന്നു.
ഏറെത്തുടങ്ങിയാലൊന്നും ഫലംവരാ,
വാറില്ലവാക്കിനെന്നെല്ലാംവരുമിനി-

ക്കുറുള്ളവർക്കും ദൂഷിച്ചിൽ തുടങ്ങുമീ–
പ്പോററത്തമേറെപ്പറഞ്ഞുതുടങ്ങിയാൽ. 50
ആദരാലെങ്കിലും കോരിവിളമ്പിയാൽ
സ്വാദില്ലയെന്നു വരുമിനി നിർണ്ണയം
പഞ്ചസാരപ്പൊടിയേററം ചെലുത്തിയാൽ
നെഞ്ചകത്തുണ്ടു രുചിയും കുറഞ്ഞുപോം!
ചൊല്ലുന്നകേൾക്കമിപ്പാരമ്പെന്നുറച്ചിട്ടു
മല്ലുതൊട്ടെണ്ണുവാനിച്ചതുടങ്ങൊലാ.
നെല്ലുംപണങ്ങളുമുണ്ടെന്നുറച്ചിട്ടു
കല്ലിലും പുല്ലിലും തൂകിത്തുടങ്ങൊലാ.
നല്ലൊരുബുദ്ധിമാന്മാരിക്കഥാസാര–
മെല്ലാമറിഞ്ഞു നിറഞ്ഞസഭതന്നി– 60
ലുല്ലാസമോടെ പ്രയോഗിച്ചുകാണുകിൽ
കല്യാണമല്ലോ കവികൾക്കു സന്തതം.
അംഭോജനാളത്തിലുന്മീലിതം പൊങ്ങ–
ളൻപത്തുപത്തുരണ്ടിൽ പെരുകീട്ടമ–
പഞ്ചാക്ഷരത്തടിശാഖാലതാപുഷ്പ–
സഞ്ചയന്തന്നിൽ മറഞ്ഞുനികരുന്ന
സന്താനവേദപ്പൊരുളുകൾ വെച്ചിട്ടു
താമരസാക്ഷന്റെ മെത്തമെടതാഴത്തു
താങ്ങിക്കിടക്കുന്നവനെച്ചുമക്കുന്ന
വമ്പന്റെകൊമ്പന്റെകൊമ്പൊന്നൊടിച്ചോന്റെ 70
ചേട്ടനെപ്പേടിച്ചു നാട്ടീന്നുപോയോന്റെ
ചാട്ടിന്റെക്കുട്ടിന്റെ കോട്ടം തിമിർത്തവ–
ന്നുണ്ണിക്കഴുത്തറുത്തോരു പുരുഷനെ–
ന്നുള്ളിൽ തെളിവോടുവന്നു തുണയ്ക്കണം.
കല്യാണശീലനാം കാർമുകിൽവർണ്ണനെ
കല്യാത്മഭാവേന വന്ദിച്ചുകൊണ്ടു ഞാൻ
കല്യാണസൗഗന്ധികാഖ്യം കഥാഭാഗ–
മുല്ലാസകാരണം ഭാരതസത്തമം,
ചൊല്ലേറുമിക്കഥാലേശം ചുരുക്കി ഞാൻ
ചൊല്ലാൻതുടങ്ങുന്നു ദേശികാനുഗ്രഹാൽ. 80

കല്ഹാരപുഷ്പം ഹരിച്ചോരു ഭീമന്റെ
കല്യാണവിക്രമം വർണ്ണിച്ചുചൊല്ലുവാൻ
തെല്ലും മതിയാകയില്ല ഞാനെങ്കിലും
വല്ലതുംകിഞ്ചിൽ കഥിക്കുന്നതേവരു;
നല്ലവിദ്വാന്മാർ പറഞ്ഞുഫലിപ്പിച്ചു
നല്ലൊരുകീർത്തി ലഭിച്ചു കഥാമൃതം
കില്ലുകൂടാതെ കഥിപ്പാൻതുടർന്നവൻ
നല്ലദോഷജ്ഞാരതിനില്ല സംശയം
എന്നു പറഞ്ഞു പരിഹസിക്കുന്നവ-
രൊന്നുബോധിക്കണമിന്നു മാലോകരേ:- 90
മുന്നം ഭഗീരഥൻ പാരംപണിപ്പെട്ടു
മന്ദാകിനീജലം കൊണ്ടുവന്നാദരാൽ
മന്നിടംതന്നിൽ പരത്തി മഹാരഥൻ
തന്നുടെമുമ്പിൽ മരിച്ച പിതൃക്കളെ
ഒന്നൊഴിയാതവൻ തർപ്പിച്ചുതർപ്പിച്ചു
ധന്യരെ സ്വർഗ്ഗത്തിലാക്കിപോലും നൃപൻ;
അജ്ജലംതന്നിൽ മററുള്ള മഹാജനം
മജ്ജനംചെയ്യുന്നു തർപ്പണംചെയ്യുന്നു.
ഗർജ്ജനംചെയ്യുന്നപോലെ മഹീതലേ
ദുർജ്ജനം നമ്മെപ്പരിഹസിച്ചെങ്കിലും 100
അർജ്ജുനാഗ്രേഭവൻതന്റെ പരാക്രമം
വർജ്ജിച്ചു മറെറാന്നു വർണ്ണിക്കയെല്ല ഞാൻ.

---

81—100 കല്ഹാരപുഷ്പം=സൗഗന്ധികപുഷ്പം. കല്യാണവിക്രമം=മംഗളകരമായ പരാക്രമം. മന്ദാകിനീജലം=സ്വർഗ്ഗംഗയിലെ ജലം. തർപ്പിക്കുക=തർപ്പണംകഴിക്കുക (പിതൃപൂജ ചെയ്യുക). സഗരവംശജനായ ഭഗീരഥൻ ഒട്ടേറെ പ്രതിബന്ധങ്ങളെ തരണംചെയ്തു്, ആകാശഗംഗയെ പാതാളത്തിൽ കൊണ്ടുവന്നു് ഉദകക്രിയ ചെയ്തു് പിതൃക്കൾക്കു സദ്ഗതി വരുത്തിയ കഥയെ ഇവിടെ സൂചിപ്പിക്കുന്നു. ആ ഗംഗാജലത്തിൽത്തന്നെയാണു് മററുള്ളവരും മുഴുകി തർപ്പണംചെയ്യുന്നതു്. പൂർവ്വകവികൾ പ്രതിപാദിച്ച ഇതിവൃത്തംതന്നെ താനും സ്വീകരിച്ചതിൽ അപഹസിക്കാനൊന്നുമില്ലെന്നു സമർത്ഥിക്കാനാണു് നമ്പ്യാർ ഈ പുരാണകഥയെ സൂചിപ്പിച്ചിരിക്കുന്നതു്.

101—120 ഗന്ധവാഹം=കാററു്. സമാഹൃതം=കൊണ്ടുവരപ്പെട്ട. പാർഷതി=പാഞ്ചാലി. ഗന്ധവാഹാത്മജൻ=ഗന്ധവാഹ

എങ്കിലോ പണ്ടു യുധിഷ്ഠിരൻ ഭീമനും
മങ്കമാർമൗലിയാം പാഞ്ചാലപുത്രിയും
മാദ്രീസുതന്മാരിരുവരുമവ്വണ്ണ-
മദ്രീവനാന്തേ നടക്കും ദശാന്തരേ;
ഗന്ധവാഹത്താൽ സമാഹൃതമായ സൗ-
ഗന്ധികം കണ്ടുടൻ കൗതുകാൽ പാർഷതി
ഗന്ധവാഹാത്മജൻതന്നോടു ചൊല്ലിനാൾ
ഗന്ധദ്വിപപ്രൗഢമന്ദസഞ്ചാരിണി: 110
"കണ്ടാലുമാശ്ചര്യപുഷ്പമെൻ വല്ലഭ!
കണ്ടാൽ മനോഹരം കാഞ്ചനാഭം ശുഭം.
പണ്ടു ഞാനീവണ്ണമുള്ളൊരു വസ്തുവെ-
ക്കണ്ടറിയുന്നീല കാന്ത! ധരിക്കെടോ.
തണ്ടാർ മധുരസം തേടിപ്പറക്കുന്ന
വണ്ടുകളെല്ലാം മുരണ്ടു കുതൂഹലം-
പൂണ്ടു വനങ്ങളിൽ പണ്ടുള്ള പുഷ്പങ്ങൾ-
കൊണ്ടുള്ളനുഭവം തെണ്ടുന്നതല്ലന്നു
കണ്ടുടൻ വൃന്ദവും കൊണ്ടു പുറപ്പെട്ടു
മണ്ടിവരുന്നതും കണ്ടീലയോ ഭവാൻ? 120
കണ്ടിവാർകേശിമാർക്കുണ്ടാം ദുരാഗ്രഹം-
കൊണ്ടല്ല ഞാനിതു കണ്ടുപറയുന്നു.
രണ്ടുഭാവം നിനക്കുണ്ടാകവേണ്ടെടോ!
രണ്ടുനാലെങ്കിലും കൊണ്ടുവന്നീടണം.
ഉണ്ടു കനിവെങ്കിൽ വേണ്ടുവോളം മതി-
കുണ്ഠിതംകൂടാതെ മണ്ടിഗ്ഗമിച്ചിതു
കൊണ്ടുവരാൻ നിനക്കുണ്ടു പരാക്രമം.

---

ന്റെ (വായുവിന്റെ) ആത്മജൻ (പുത്രൻ); ഭീമൻ. ഗന്ധദ്വിപപ്രൗഢമന്ദസഞ്ചാരിണി = ഗന്ധദ്വിപ(മദയാന)ത്തെപ്പോലെ പ്രൗഢവും മന്ദവുമായ സഞ്ചാരത്തോടുകൂടിയവൾ — സുന്ദരി. കാഞ്ചനാഭം = സ്വർണ്ണത്തിന്റെ ശോഭയോടുകൂടിയതു്. തണ്ടാർമധുരസം = താമരപ്പൂക്കളിലെ തേൻ. വൃന്ദവുംകൊണ്ടു് = കൂട്ടംകൂടി.

121—140 ഈ വരികളിലും തുടർന്നുള്ള 25 വരികളിലുമായി പാഞ്ചാലി, ഇഷ്ടലാഭത്തിനുവേണ്ടി ഭീമനോടു ചെയ്യുന്ന അഭ്യർത്ഥനയിലെ നയവൈദഗ്ധ്യം അത്യന്തം ശ്രദ്ധേയമാണു്. ഹിഡിംബൻ, കിർമ്മീരൻ, ബകൻ മുതലായ അതിശക്തരും ഭയങ്കരന്മാരുമായ രാക്ഷ

കണ്ടു ശൈലങ്ങളും കണ്ടു വൃക്ഷങ്ങളും
കണ്ടകക്കൂട്ടവും കണ്ടാലതു ഗദ—
കൊണ്ടു തകർത്തു ഗമിപ്പതിൽ 130
വേണ്ടും ബലം നിനക്കുണ്ടെന്നു നിർണ്ണയം.
പണ്ടെടോ നിൻകരംകൊണ്ടു ഹിഡിംബന്റെ
കണ്ഠംപിടിച്ചാശു കണ്ടിച്ചെറിഞ്ഞതും
ക്രുദ്ധിച്ചുവന്നൊരു കിർമ്മീരനെബ്ഭവാൻ
മണ്ടിച്ചുവെന്നല്ല രണ്ടായ്പിളർന്നതും
കുണ്ഠതയെന്യേ ബകനെ വധിച്ചതും
കണ്ടുകേട്ടുള്ളിലുറപ്പുണ്ടെനിക്കെടോ!
ഉത്തരാശാമുഖംതന്നിൽനിന്നെത്രയും
ഉത്തമമായൊരു സൗരഭ്യമിങ്ങനെ
സത്വരംവന്നതു സൂക്ഷിച്ചറികകേൾ 140
സത്വവാനല്ലോ സമീരസൂനോ ഭവാൻ.
ഇത്തരം പുഷ്പങ്ങളെങ്ങാനുമുണ്ടെന്നു
ചിത്തരംഗത്തിലിനിക്കുണ്ടു നിശ്ചയം.
തത്ര ചെന്നാശു ഹരിക്ക ഭവാനെങ്കി-
ലത്രനിന്നാശു ഗമിച്ചാലുമാദരാൽ
എത്രയും മോഹം നമുക്കിങ്ങതിന്നു നീ
പാത്രമെന്നുള്ളതും സന്ദേഹമില്ലെടോ!
പെണ്ണിന്റെ ചൊൽകേട്ടു ചാടിപ്പുറപ്പെട്ടു
പൊണ്ണൻ മഹാരോഷനയ്യോ മഹാജളൻ
ഖണ്ഡിച്ചുരപ്പാൻ വശതയില്ലായ്കയാൽ 150
ദണ്ഡിക്കമാറായി വന്നു വൃഥാഫലം,

---

സരെ നിഷ്പ്രയാസം ഹനിക്കാൻ സാധിച്ച ഭീമനു് സൗഗന്ധിക പുഷ്പം—അതെവിടെനിന്നായാലും ശരി—തന്റെ പ്രാണപ്രേയസിക്കു കൊണ്ടുവന്നു കൊടുക്കുവാൻ എന്താണു ഞെരുക്കം? ഭീമന്റെ അതുല്യ പരാക്രമത്തേയും തന്നോടുള്ള സ്നേഹത്തേയും സൂചിപ്പിച്ചു് ആ സാഹസിയെ സൗഗന്ധികാഹരണത്തിനു് പാഞ്ചാലി പ്രേരിപ്പിക്കയാണു്. ഉത്തരാശാമുഖം=വടക്കേ ദിക്കു്. സത്വവാൻ=ബലവാൻ. സമീരസൂനു=വായുപുത്രൻ; ഭീമൻ.

141—160 ഖണ്ഡിച്ചുരയ്ക്കുക=മറുത്തുപറയുക. പത്ഥ്യം=ഹിതം; ഇഷ്ടം. വൈദേശികവ്യാജസന്യാസി=വിദേശിയായ കള്ളസ്സന്യാസി.

ഇത്യാദി നമ്മെദൃഷ്ടിക്കും മഹാലോക-
രത്യാഗ്രഹംമൂലമെന്നു ശങ്കിച്ചു നീ.
ചിത്തേ വിഷാദിച്ചുനില്ലണ്ട വല്ലഭാ!
പത്ഥ്യമല്ലെങ്കിൽ പറഞ്ഞതുമില്ല ഞാൻ.
ധമ്മാടവീവാസിയാകുന്ന രാഘവൻ
തന്മാനിനീവാക്കുകേട്ടു മോഹിക്കയാൽ
പൊന്മാനിനെപ്പിടിപ്പാനായ് പുറപ്പെട്ടു
തന്മായകൊണ്ടുഴന്നോടി വാഴും വിധൗ
വൈദേഹിയെക്കട്ടുകൊണ്ടുപോയീടിനാൻ 160
വൈദേശികവ്യാജസന്യാസി രാവണൻ.
വാമാക്ഷിവാക്യം പ്രമാണിക്കകാരണം
രാമാദികൾക്കമബദ്ധംപിണഞ്ഞുപോൽ
എന്നതുകൊണ്ടു പറഞ്ഞിതു വല്ലഭാ!
എന്നുടെ ചൊൽകേട്ടബദ്ധം ഭവിക്കൊലാ
തന്നുടെ ബുദ്ധ്യാ വിചാരിച്ചുറപ്പിച്ചു
തന്നെങ്കിലിങ്ങനെ വേണമെന്നാഗ്രഹം."

ദ്രുപദനന്ദിനിതന്റെ വചനമിങ്ങനെ കേട്ടു
നൃപതിമാരുതിഭീമൻ ചിരിച്ചുകൊണ്ടുരചെയ്തു:
"ചപലസ്ത്രീകളെപ്പോലെ കഥിക്കുന്നെന്തെ-
ടോ ബാലേ 170
സഫലം നിന്നുടെ കാര്യം സപദി സംഭവിച്ചീടും.
ശുകവാണീമണേ, നിന്റെ ഹിതമെന്തെങ്കിലും ചെയ്വാൻ
സുകരം മാരുതിക്കിന്നു ധരിക്ക നീ മഹാഭാഗേ!
ധരണീസ്വർഗ്ഗപാതാളപ്രദേശങ്ങൾ മുഴുവൻ ഞാൻ
തിരഞ്ഞു കാഞ്ചനപുഷ്പം വിരഞ്ഞുകൊണ്ടു പോരുമ്പോൾ
സുരന്മാർ ദാനവന്മാരും നരന്മാർ പന്നഗന്മാരും
ചരന്മാർ ചാരണന്മാരും പരന്മാർ പാർത്ഥിവന്മാരും
കടുക്കുംകോപമോടെന്നോടെതിർക്കുംനേരമേ പാഞ്ഞ-
ങ്ങടുക്കും ഞാൻ ഗദ കൈയിലെടുക്കും സംഗരേ നല്ല
മിടുക്കും വീര്യശൗര്യങ്ങൾ നടിക്കും കശ്മലന്മാർക്കി- 180

161—180 സുകരം=എളുപ്പം. പന്നഗന്മാർ=നാഗന്മാർ. ചരന്മാർ=ചാരന്മാർ; സഞ്ചരിക്കുന്നവർ (ദൂതന്മാർ). ചാരണന്മാർ=ദേവഗായകന്മാർ. സംഗരേ=യുദ്ധത്തിൽ.

ട്ടടിക്കും കൈകളും കാലുകളുമൊടിക്കും ദേഹമെപ്പേരും
പൊടിക്കും ഭൂമിയിലുള്ള പൊടിക്കും പാത്രമാക്കും ഞാൻ;
ഇടിക്കും മുഷ്ടികൾകൊണ്ടു പിടിക്കും മർദ്ദനംചെയ്തു-
മടിക്കും താഡനംചെയ്യും മുടിക്കും വൈരിവൃന്ദത്തെ
കടിക്കും പാമ്പിനെപ്പോലെ കടക്കും മന്ദിരംതന്നിൽ
കിടക്കുംവിത്തവും വാരിക്കൊടുക്കും വിക്രമമെല്ലാം
അടക്കും സ്ഥാനമാനങ്ങൾ മടക്കമെന്നിയേ വിശ്വ-
മടക്കും ഭീമസേനൻ ഞാൻ നടക്കുമിങ്ങനെ ചെറു-
മടക്കം മാരുതിക്കില്ല മടവാർമൗലിമകേ ബാലേ!
വടക്കുദിക്കിനെനോക്കി നടക്കും പശ്ചിമർശത്രു 190
കടക്കുംനമ്മുടെ മാർഗ്ഗം മുടക്കും വൈരികളെല്ലാം
കടക്കുംകാലഗേഹത്തിൽ കിടക്കും കുംഭീപാകത്തിൽ
പൊടുക്കെന്നാശു നീകാര്യം ലഭിച്ചുപോരുവൻ ഭീമൻ.''

ഇത്ഥംപറഞ്ഞു ഗദയുംവഹിച്ചുകൊ-
ണ്ടുത്ഥാനവുംചെയ്തു ഗന്ധവാഹാത്മജൻ
ഉത്തരാശാമുഖം നോക്കിപ്പുറപ്പെട്ടു
സത്വരാഹങ്കാരഗംഭീരപൂരുഷൻ.
അഗ്രഭാഗേ രണ്ടുപന്തി നിരക്കവേ
അഗ്രഹാരംകണ്ടു കൗതുകംപൂണ്ടുടൻ
നിഗ്രഹാനുഗ്രഹാധികൃതപ്രൗഢരാം 200
വിപ്രലോകാഗ്രേസരന്മാരെ വന്ദിച്ചു
വിഗ്രഹശക്തനാം വീരൻ വൃകോദരൻ
വ്യഗ്രതാഹീനം നടന്നുതുടങ്ങിനാൻ.
ഉഗ്രമാം കാനനംതന്നിലകംപുക്ക

---

181—200 കുംഭീപാകം=ഭയങ്കരമായ ഒരു നരകം. ഉത്ഥാനം ചെയ്യുക=എഴുന്നേല്ക്കുക. സത്വരാഹങ്കാരഗംഭീരപൂരുഷൻ=സത്വരം (പെട്ടെന്നു്) അഹങ്കരിക്കുന്നവനും ഗംഭീരനുമായ പൂരുഷൻ. അഗ്രഭാഗേ=മുൻഭാഗത്തു്. രണ്ടു പന്തി നിരക്കവേ=രണ്ടു വരിയായി. അഗ്രഹാരം=ബ്രാഹ്മണർ താമസിക്കുന്ന തെരുവു് (ഗ്രാമം). നിഗ്രഹാനുഗ്രഹാധികൃതപ്രൗഢർ = നിഗ്രഹിക്കാനും അനുഗ്രഹിക്കാനും അധികാരമുള്ള പ്രബലന്മാർ. വിപ്രലോകാഗ്രേസരന്മാർ=ബ്രാഹ്മണശ്രേഷ്ഠന്മാർ.

201—260 വിഗ്രഹശക്തൻ=വിഗ്രഹത്തിൽ ശക്തൻ. 'വിഗ്രഹം' എന്നതിനു് യുദ്ധമെന്നും ശരീരമെന്നും അർത്ഥം പറയാം. ഭീമൻ

ദുർഗ്രഹക്രൂരധീരാകാരപൂരുഷൻ.
നക്ഷത്രമാർഗ്ഗത്തിലെത്തിക്കിളർന്നോരു
വൃക്ഷങ്ങൾ കണ്ടുടൻ വിസ്മയിച്ചീടിനാൻ.
ലക്ഷകോട്യർബ്ബുദം ധൂളീപരാർദ്ധവും
ലക്ഷീകരിക്കയില്ലെണ്ണിത്തുടങ്ങിയാൽ:–
താലം തമാലവും നക്തമാലങ്ങളും 210
സാലം രസാലവും ഹിന്താലജാലവും
അർജ്ജുനം കേസരം നീലം പലാശവും
സർജ്ജകം ഖർജ്ജൂരകാരസ്കരങ്ങളും
ചൂതം പനസവും ശിംബികാചമ്പകം
മാതുലംഗങ്ങളും മാകന്ദവൃന്ദവും
പുന്നാഗനാഗപ്രിയാളദ്രുമങ്ങളും
പിന്നെബ്ബകുളങ്ങൾ പൂപ്പാതിരികളും
അശ്വത്ഥജാലം കപിത്ഥദ്രുമങ്ങളും
ശശ്വത്തണലുള്ള പേരാൽസമൂഹവും
വീട്ടിയും തേക്കും തിലകദ്രുമങ്ങളും 220
ചോട്ടിൽപ്പതിക്കും പുഴലിവൃക്ഷങ്ങളും
അത്തിയുമിത്തിയും പിന്നെപ്പരുത്തിയും
പുത്തിലഞ്ഞീകൃതമാലജാലങ്ങളും
മന്ദാരകുന്ദകുരണ്ഡഷണ്ഡങ്ങളും
കന്ദരാളങ്ങളും കാട്ടുപുഷ്പങ്ങളും
തന്ത്രിണീവൃക്ഷങ്ങൾ വംശദ്രുമങ്ങളും
ലന്തവൃക്ഷങ്ങളും ജംബൂകദംബവും
ജംബീരവൃക്ഷവും ശിഗ്രുദ്രുമങ്ങളും
തുംബീലതകളും താംബൂലിക്കൂട്ടവും
ഗുഞ്ജാനികുഞ്ജവും മല്ലികാവല്ലിയും 230
മുഞ്ഞവല്ലീകളും മാലതീജാലവും
ഇപ്രകാരം പുഷ്പവല്ലീതൃണങ്ങളാൽ
തൽപ്രദേശം മഹാഘോരം വനാന്തരം
ക്ഷിപ്രം പ്രവേശിച്ചു ഭീമസേനൻ മുദാ

---

യുദ്ധത്തിൽ സമർത്ഥനാണ്, ശരീരബലമുള്ളവനുമാണ്. ദുർഗ്രഹക്രൂരധീരാകാരപൂരുഷൻ=ഗ്രഹിക്കാൻ പ്രയാസമുള്ളതും ക്രൂരവും ധീരവുമായ ആകൃതിയോടുകൂടിയ പുരുഷൻ. അർബ്ബുദം=പത്തുകോടി.

തൽപ്രദേശം കണ്ടു സന്തുഷ്ടമാനസൻ.
എട്ടുദിഗന്തങ്ങൾ പൊട്ടുമാറുച്ചത്തി-
ലട്ടഹാസോത്സവം പൊട്ടിച്ചിരിക്കയും,
പെട്ടെന്നു മാനത്തു മുട്ടും മരാമര-
ക്കൂട്ടങ്ങളിൽ ഗദാഘട്ടനം ചെയ്കയും,
ചട്ടററ വൃക്ഷങ്ങൾ പൊട്ടിത്തകർന്നാശു 240
മുട്ടിപ്പതിക്കുന്ന കോലാഹലങ്ങളും
ഒട്ടല്ല തങ്ങളിൽ കെട്ടിദ്രുമശ്രേണി
കെട്ടിപ്പിണഞ്ഞാശു പൊട്ടുന്ന ഘോഷങ്ങൾ
കേട്ടു പാരം ഭയപ്പെട്ട മൃഗങ്ങളും
തെറ്റെന്നു മണ്ടിഗ്ഗമിക്കും പ്രകാരവും,
പെട്ടെന്നൊരു മരം പൊട്ടിപ്പിളർന്നാശു
മറെറാരു വൃക്ഷേ പതിക്കുന്നനേരത്തു
മററതും ഖണ്ഡിച്ചു മററതിന്മേൽ വീണു
മററതും മററതും മററതും ഭസ്മമായ്.
മുററും മരങ്ങളിൽ ചുററുന്ന വള്ളികൾ 250
ചുററും ഗദാഘാതമേററുടൻ മൂലങ്ങൾ
അററു മരങ്ങളിൽ ചുററും വെടിഞ്ഞാശു
ചുററും തകർന്നാശു മുററും പതിക്കയും,
ഈററപ്പുലികളും സിംഹഗജങ്ങളും
ചേററിൽക്കിടക്കുന്ന പന്നിത്തടിയനും
ഏററു പുറപ്പെട്ടു പാഞ്ഞടുക്കും വിധൌ
കാററിൻമകൻ ഗദാചക്രം തിരിക്കുന്ന
കാററുമാത്രം മെയ്യിലേററൊരു നേരത്തു
പാററകൾപോലെ പലായനം ചെയ്കയും.
അത്യുന്നതം ഗന്ധമാദനപർവ്വതം 260

---

ധൂളി=ലക്ഷം കോടി. പരാർദ്ധം=പതിനെട്ടു സ്ഥാനമുള്ള വലിയ സംഖ്യ. ലക്ഷീകരിക്കയില്ല=തിട്ടപ്പെടുത്താനാവില്ല; മതിയാവില്ല. 'താലം തമാലവും' എന്നു തുടങ്ങി 'മാലതീജാലവും' എന്നതു വരെയുള്ള വരികളിൽ, ഭീമൻ കണ്ട നാനാതരം വൃക്ഷങ്ങളുടെയും ചെടികളുടെയും വള്ളികളുടെയും പേരുകൾ പറഞ്ഞിരിക്കുന്നു. അട്ടഹാസോദ്ഭടം=അട്ടഹാസംകൊണ്ടു ഭീകരമാംവണ്ണം. ദ്രുമശ്രേണി=വൃക്ഷസമൂഹം.

അത്യന്തവിസ്താരമത്യത്ഭുതം പരം
ഉത്തുംഗശൃംഗങ്ങൾ നക്ഷത്രമാർഗ്ഗത്തി-
ലെത്തുമാറൊട്ടല്ല പത്തുനൂറായിരം
കത്തുന്ന തീക്കനൽജ്വാലാകലാപത്തി-
നൊത്തുള്ള രത്നപ്രകാശങ്ങളങ്ങനെ,
കത്തിയൊഴുകുന്ന പൂഞ്ചോലവാരിയിൽ
തത്തിക്കളിക്കുന്ന മത്സ്യനക്രങ്ങളും
പാതാളരന്ധ്രത്തിനൊക്കും ഗുഹകളിൽ
ചേതസി മോദാൽ കളിച്ചുവസിക്കുന്ന
വേതാളപാളിയും കാളിയും കൂളിയും 270
ഭൂതാളിപൂതനാജാലങ്ങളും ക്വചിത്;
പ്രേതാശരബ്രഹ്മരക്ഷോഗണങ്ങളും
ഏതാനുമല്ലൊരു ലക്ഷവും കോടിയും;
വാതവേഗങ്ങളാം മാനും കലകളും
മാതംഗയൂഥവും സിംഹഗണങ്ങളും
വള്ളിപ്പുലികൾ വരിയൻപുലികളും
പുള്ളപ്പുലികൾ കരിമ്പുലിക്കൂട്ടവും
വള്ളിക്കുടിലകത്തുള്ളിൽ കടന്നങ്ങു
തുള്ളിക്കളിക്കുന്ന പുള്ളിമാൻപേടസ്സു
കൊള്ളിക്കമേറുള്ള ബാണം പ്രയോഗിച്ചു 280
കൊല്ലുന്ന കാട്ടാളജാതിയെക്കാൺകയാൽ
ഉള്ളിൽ ഭയംപൂണ്ട മണ്ഡംമൃഗങ്ങളെ
തായത്തിലെത്തിപ്പിടിച്ചു കടക്കെന്നു
വായിലാക്കിക്കൊണ്ടു പാഞ്ഞുപോകും കട-
വായും പുലികളും ചെന്നു വലകളിൽ
ചാടിക്കിടന്നുഴന്നീടുന്ന നേരത്തു

261 280 ഉത്തുംഗശൃംഗങ്ങൾ=വളരെ ഉയരമുള്ള കൊടുമുടികൾ. രന്ധ്രം=ദ്വാരം. വേതാളപാളി=വേതാളങ്ങളുടെ—പിശാചുക്കളുടെ—കൂട്ടം. കാളിയും കൂളിയും ദുർദ്ദേവതകളാണ്. ഭൂതാളി=ഭൂതങ്ങളുടെ കൂട്ടം. പൂതനാജാലം=പൂതനകളുടെ—പിശാചുക്കളുടെ—രാക്ഷസികളുടെ—കൂട്ടം. ക്വചിത്=ഒരിടത്ത്. പ്രേതാ ഗണങ്ങൾ=പ്രേതങ്ങളുടെയും രാക്ഷസന്മാരുടെയും ബ്രഹ്മരക്ഷസ്സുകളുടെയും കൂട്ടങ്ങൾ. മാതംഗയൂഥം=ആനക്കൂട്ടം.

281—320 തായത്തിൽ=തഞ്ചത്തിൽ. കണ=അമ്പ്. പാട

പാടേ മുടിപ്പാനൊരുമ്പെട്ടുറച്ചുടൻ
ഓടിവന്നീടുന്ന വേടൻ കണ്ണുകൊണ്ടു
പാടനംചെയ്തു വധിക്കുംപ്രകാരവും;
പേടിച്ചൊളിക്കുന്ന ചെമ്പുലിക്കൂട്ടങ്ങ- 290
ളോടേ കലമ്പുവാനായ് വന്നടുത്തിടും
എട്ടടിമാനിനെപ്പെട്ടെന്നു കുന്തത്തി-
ലിട്ടു കളിപ്പിച്ച കാട്ടാളരാജന്റെ
ചട്ടററവിക്രമംകൊണ്ടു പുകഴ്ത്തുന്ന
കാട്ടാളരാജനും കൂട്ടരുമൊക്കവെ
വേട്ടയ്ക്കു കോപ്പുകൾ കൂട്ടിപ്പുറപ്പെട്ടു
കാട്ടിൽ പരന്നതും കണ്ടു വൃകോദരൻ.
ചെമ്പിച്ച താടിയും മീശയും കേശവും
വമ്പിച്ച കൈകളിൽ വില്ലും ശരങ്ങളും
ചെമ്പരത്തിപ്പൂകണക്കെ നേത്രങ്ങളു- 300
മമ്പിളിപോലെ വളഞ്ഞുള്ള പല്ലുകൾ
അഞ്ജനപർവ്വതംപോലെ ശരീരവും
ഗുഞ്ജാഫലംകൊണ്ടു കോർത്തുള്ള മാലകൾ
കുഞ്ജരന്മാരുടെ കുംഭതടങ്ങളു-
ബ്ഭഞ്ജനംചെയ്തതിൽപ്പെട്ട മുത്തുകൾ
അഞ്ജസാ കുത്തിത്തുളച്ചു കോർത്തങ്ങനെ
സഞ്ജാതമായുള്ള മാലാകലാപവും
മഞ്ഞക്കുറികളും മായൂരപിഞ്ഛവും
മഞ്ചാടിമാലയും മാറിൽ പലതരം;
ഉച്ചത്തിലുള്ളൊരു കണ്ഠനാദങ്ങളും 310
മെച്ചത്തിലുള്ളൊരു വീര്യഭാവങ്ങളും
കച്ചകെട്ടിച്ചില തൊങ്ങലും വാലുമി-
ട്ടത്യന്തഘോഷമാം വേഷം ഭയങ്കരം,
കുണ്ഠേതരം നല്ല നായാട്ടുനായ്ക്കുടെ

---

നംചെയ്ക=പിളക്കുക. ഗുഞ്ജാഫലം=കുന്നിക്കുരു. കുഞ്ജരൻ=ആന. ഭഞ്ജനംചെയ്ക=അടിച്ചുടയ്ക്കുക. അഞ്ജസാ=വേഗത്തിൽ. സംജാതമായുള്ള=ഉണ്ടായ. മാലാകലാപം=മാലക്കൂട്ടം. മായൂരപിഞ്ഛം=മയിൽപ്പീലി. കാട്ടാളരാജാവിന്റെ സജീവവും ഭീകരവുമായ ഒരു ചിത്രം നമുക്ക് ഇവിടെ ലഭിക്കുന്നു. അലങ്കാരം സ്വഭാവോക്തി.

കണ്ഠേ ഘണഘണസംഘോഷശൃംഖല-
കൊണ്ടു മുറുക്കിപ്പിടിച്ചു പിൻഭാഗത്തു
മണ്ടിച്ചുകൊണ്ടു നടക്കുന്നിതു ചിലർ.
ബഭ്രാകുരശ്ശുന്ന വമ്പനും നല്ല ക-
റുമ്പൻ വെളുമ്പനും മുണ്ടനും നീളനും
ചാത്തനും കുഞ്ഞനും പാണ്ടൻ വാറണ്ടനും 320
ചാടി മൂക്കത്തു കടിക്കുന്ന വെള്ളവും
കുക്കുടത്തെപ്പിടിച്ചീടുന്ന കള്ളനും
ദുഷ്ഷരം മുഷ്ഷരനാം മുറിവാലനും
ഒക്കെ ഞെട്ടിച്ചുടൻ ബബ്ബഭൗ എന്നൊരു
ശബ്ദമക്കാടകത്തൊക്കെപ്പരന്നുതേ.
വാട്ടം വെടിഞ്ഞു നായാട്ടിന്നടുക്കുന്ന
കാട്ടാളർ തമ്മിൽ വിളിച്ചുപറകയും
കാട്ടിടച്ചാടിയതോട്ടൂടെ ഓടിവാ
ക്കൂട്ട വിള്ളുമ്പുകം നോക്കെടോ പന്നിയെ,
ഹാഹഹാ! ഞാനെയ്തു പന്നിയെന്നും ചിലർ 330
പൂപ്പൂപ്പൂ! നീയല്ല ഞാനെയ്തതാണെന്നും
ഹാഹഹാ ഛഛഛ എന്നുടൻ തങ്ങളിൽ
ഭീമമായോരു കലശലുണ്ടന്നു വേണ്ടു.
ഭീമൻ വലിയ ഗദയുമെടുത്തുടൻ
ഭീമപരാക്രമി കാനനാന്തേ മുദാ.
“പന്നിത്തടിയനെൻകൺമുമ്പിൽ വന്നെങ്കി-
ലന്നേരമെന്റെ മിടുക്കു കാണാമെടോ!
ഒന്നിച്ചൊരൻപതു പന്നിത്തടിയരെ-
ക്കൊന്നീടുവാൻ മടിയില്ലാ നമുക്കെടോ!
വേട്ടയ്ക്കു നല്ല മിടുക്കുള്ള നമ്മുടെ 340
ചേട്ടന്റെ വക്കാണമിക്കാലമൂർദ്ധ്വമായ്”,
കേട്ടീലയോ നിങ്ങളിന്നെന്റെ ചങ്ങാതി
കെട്ടിയപെണ്ണിനെച്ചെന്നവൻ തൊട്ടുപോൽ
കൂട്ടത്തിലുള്ളവർ കൂടിനിരൂപിച്ചു

---

കണ്ഠേതരം=കണ്ഠത്തകൂടാതെ—ക്ഷീണംകൂടാതെ. ഘണ....ശൃംഖല='ഘണഘണ' എന്ന ശബ്ദത്തോടുകൂടിയ ശൃംഖല (ചങ്ങല).
321—400 കുക്കുടം=കോഴി. വക്കാണം=വഴക്ക്. ഊർദ്ധ്വമാ

ചേട്ടനെത്തള്ളിപ്പുറത്തിറക്കീടിനാർ.
ചാട്ടംപിഴച്ച കരങ്ങിനെപ്പോലവൻ
കൂട്ടം പിരിഞ്ഞങ്ങുപോയെന്നറിഞ്ഞീല.
എന്തെങ്കിലും കാട്ടുജന്തുക്കളെക്കൊന്നു
തന്നസ്സു തിന്മാൻകൊടുക്കുന്ന നമ്മുടെ
കുന്തം മുറിഞ്ഞുപോയെന്നതുകാരണം- 350
മെന്തിനിവേണ്ടെന്നറിഞ്ഞീലിണങ്ങരേ!
മാനിനെക്കൊല്ലുവാൻപോലുമൊരായുധം
ഞാനിനിക്കണ്ടീല കള്ളമല്ലേതുമേ;
മാനിച്ച നിങ്ങൾ വേട്ടയ്ക്കു പോകുന്നതും
ഞാനിങ്ങനെ കണ്ടിരിക്കുമാറായിതു.
കൈകളുംവീശിപ്പുറപ്പെട്ടതെന്തുതാൻ?
അയ്യോ! ചുമടെടുപ്പാനല്ല പോകുന്നു;
മെയ്യോടു നേരിട്ടടുക്കുന്ന വൻപുലി
കൈയോങ്ങിയാലങ്ങു മാറുമോ വേടരേ?
നോക്കെടാ വേടരേ! നീയുമെന്തിങ്ങനെ 360
തോക്കെടുക്കാതെ പുറപ്പെട്ടു നായാട്ടിന്?
തോക്കു പണയത്തിലാക്കിയാണമ്മാവ-
നോക്കുമ്പോളീവകക്കൊക്കുമില്ലായുധം.
കള്ളും കറുപ്പും കൊതിച്ചവൻ തൻകൈയി-
ലുള്ളതെല്ലാം വകയാക്കിപ്പുതുക്കവെ
ള്ളംപറഞ്ഞു നടന്നെപ്പൊഴും കടം
കൊള്ളുന്നപോലെന്തുചെയ്യാമിണങ്ങരേ!
തള്ളയ്ക്കുമങ്ങിവൻ പിള്ളയ്ക്കുമങ്ങിവൻ
പള്ളയ്ക്കരിക്കഞ്ഞിപോലുമില്ലാതെയായ്
കായ്കനി തിന്നു വെള്ളം കുടിച്ചങ്ങനെ 370
പോകാതെകണ്ടു പൊറുക്കുന്നു ഞങ്ങളും
ആകാത്ത നാളിൽ പിറന്ന നാം കാശിക്കു
പോകാത്തതല്ലയോ കഷ്ടമെൻ വേടരേ?
മറ്റൊരു വേടൻ പറഞ്ഞതൊന്നു തന്റെ
കുററമല്ലേതുമേ കേട്ടുകൊണ്ടീടുക
കൊററിനില്ലാത്തവൻ കോപ്പു മോഹിക്കുമോ?

---
യി=ഇല്ലാതായി. കാശിക്കുപോവുക=തിരിച്ചെത്താത്തവിധം പോ

വററിനില്ലാത്തവൻ പാൽകുടിച്ചീടുമോ?
വീട്ടിലുണ്ടെങ്കിൽവിരുന്നുചോറും കിട്ടു-
മൂട്ടിലും കിട്ടാ ദരിദ്രനെന്നാകിലോ!
കാട്ടിൽ കിടന്നു പൊറുക്കുന്ന നമ്മളും 380
വീട്ടിലിരുന്നുനടക്കുന്നതേ ഗുണം;
നെല്ലുംപണങ്ങളും നല്ല ഗൃഹങ്ങളും
തെല്ലുംകുറവില്ലനാട്ടുവാണീടിനാൽ
കല്ലും മരങ്ങളും പുല്ലും പുഴുക്കളു-
മല്ലാതെയില്ലെടോ കാട്ടുവാണീടിനാൽ.
കൊല്ലുംമൃഗങ്ങടെ വായില്പിറന്ന നാ-
മെല്ലാവരും വളരുന്നതു വിസ്മയം!
ചൊല്ലുന്നതപ്പഴേ കേൾക്കാത്ത ഭൃത്യരെ-
ത്തല്ലുന്നകാരിയക്കാരനെപ്പേടിച്ചു
കല്ലുപറിത്തലക്കെത്തുംപിടിപെട്ടു 390
ചെല്ലുന്നനേരത്തു കാട്ടാളമന്നവൻ
നല്ലൊരു വാക്കുപറകയില്ലെന്നല്ല
വല്ലാത്ത വല്ലായ്മയുണ്ടാക്കുമപ്പോഴേ
കൊള്ളിവാക്കല്ലാതെ ചൊൽകയുമില്ലവൻ.
കൊള്ളാമിതിൽപരമുണ്ടൊരു സങ്കടം:
ഉള്ളിയും മഞ്ഞളും പൂശിപ്പുമങ്ങനെ
വള്ളിക്കുടിലകത്തുള്ളിൽ കിടക്കുന്ന
കാട്ടാളനാരി കല്പിക്കുന്ന കല്പന
കേട്ടെന്നിയേ ചോറുകിട്ടാ നമുക്കെടോ!
ചേട്ടകൾക്കൊട്ടും വെടിപ്പില്ലവരുടെ 400
കൂട്ടത്തിലൊന്നില്ല നന്നെന്നു ചൊല്ലുവാൻ.
കാട്ടാളനാരിയെക്കണ്ടാൽ കുളിക്കണം,
കേട്ടാൽ കലമ്പുമേ വേടക്കുതമ്പുരാൻ:
വേട്ടാളുടെ ശീലമായവർക്കും വരും;

---

വൃക. പണ്ടു് കാശിക്കുപോയിരുന്നവർ മിക്കവാറും മടങ്ങിയെത്തിയിരുന്നില്ല. അതിനെ ആസ്പദമാക്കി പ്രചരിച്ച ശൈലിയാണിതു്. കൊററു്=ആഹാരം. കോപ്പു്=ആഭരണം.

401—480 തൊപ്പിയിടുക=മതംമാറുക. ഗുളം=ശക്കര. പഞ്ചാമൃതം=പാലു്, നെയ്യു്, തൈരു്, തേൻ, ശക്കര എന്നീ അഞ്ചു പദാ

വേട്ടാളനെപ്പോലെ തൻനിറമാക്കുവാൻ
കാട്ടാളരെപ്പോലെ മറ്റാരുമില്ലെന്നു
കേട്ടാളുകൾക്കൊക്കെ ബോധം വരും ദൃഢം
അപ്പിക്കു ദാസ്യപ്രവൃത്തി ചെയ്യുന്നവൻ
കോപ്പിക്കുപോയങ്ങു തൊപ്പിയിട്ടീടണം.
ഉച്ചിഷ്ടമന്തിക്കുമെത്രമാത്രം കഞ്ഞി 410
വെച്ചുകുടിച്ചു പൊറുത്തുകൊള്ളാമിനി.
പച്ചമാംസംതന്നെ തിന്നു വളർന്നവൻ
മെച്ചമേറും പുളിശ്ശേരി കൊതിക്കുമോ?
പല്പടിപ്പാറും പരിപ്പും പണിപ്പെട്ടു
വച്ചുചമച്ചൊരു ചക്കപ്രഥമനും
പഞ്ചസാരപ്പൊടി പാലും ഗുളങ്ങളും
പഞ്ചാമൃതം നല്ല ശക്കരപ്പായസം
ഇഞ്ചിനാരങ്ങാക്കറികളുമെന്നിവ
കിഞ്ചിൽ കൊതിക്കുമോ മാംസംഭുജിപ്പവൻ?
മാസത്തിലെത്തി പ്രഥമൻകുടിക്കുന്ന 420
ഭൂസുരന്മാരെജ്ജയിക്കുമൊരുവക
മാംസത്തിലാഗ്രഹമുള്ള പരിഷക്കു
മാസത്തിലന്നമില്ലെങ്കിലും കിം ഫലം?
പന്നിയിറച്ചിക്കു തുല്യമായിട്ടു മ-
റ്റൊന്നില്ല മാംസത്തിലെന്നു ബോധിക്കണം
എന്നിങ്ങനെ പരാധീനം പറഞ്ഞങ്ങു
നിന്നീടിനാലങ്ങു ചെണ്ടകൊട്ടും സഖേ!
ഒന്നിച്ചു നായാട്ടിനായിപ്പുറപ്പെട്ടു
ചെന്നങ്ങു കാട്ടിൽക്കരേറിക്കണ്ണകൊണ്ടു
പന്നിത്തടിയരെക്കൊന്നു കുറവുക- 430
ളൊന്നും കുറയാതെകൊണ്ടുചെന്നു കണ്ടിച്ചു
നന്നായിവെച്ചു ഭുജിച്ചുകൊണ്ടീടുവാൻ
വന്നാലുപേക്ഷിക്ക നന്നല്ലിണങ്ങരേ.''
എന്നിങ്ങനെ വാക്കു ഘോഷിച്ചു കാനനേ

---

ത്ഥങ്ങളും കലർത്തിയ ഒരു വിഭവം. മാസം=മാസംതോറുമുള്ള ശ്രാദ്ധം. ചെണ്ടകൊട്ടുക=അബദ്ധത്തിലാവുക. കുംഭി=ആന. ജൃംഭിതം= വർദ്ധിച്ചു. മഹിഷന്മാരുടെ പടലം=പോത്തുകളുടെ കൂട്ടം. പടഹമി

ചെന്നു നിറഞ്ഞിതു കാട്ടാളവൃന്ദവും.
ഇത്തരം വേടരും നായാട്ടുവൃന്ദവു-
മെത്തി നിറഞ്ഞൊരു ഘോഷം വനാന്തരേ.

കുംഭികളുടെ കുംഭതടങ്ങളിലമ്പുകളമ്പതുലക്ഷം
ജൃംഭിതമഥ വനചരരനവധിയമ്പൊടു ഭീമസമക്ഷം
മാരികളൊടുസദൃശമെടുത്തുതകർത്തുതിമർത്തുതുടങ്ങി 440
മാരുതനുടെ സുതനതുകണ്ടു രസിച്ചുതുടങ്ങി
ആനകളും മറിമാനുകളൊരുവക പന്നികളെന്നിവയെല്ലാം
കാനനഭുവി കരടികുലം ബഹുമഹിഷന്മാരുടെ പടലം
മാനസഭയമധികമിയന്നു നടന്നുതുടങ്ങി.
മാനമൊടുടെ സിംഹം കടുവാകലപുലികുലബലമഖിലം
വലയിൽ ചിലചാടിവലഞ്ഞഥ പലവകപുലി പന്നി
തലയിൽ ചിലർ തച്ചുതറച്ചു പിറച്ചു തിരിച്ചുതുടങ്ങി [കളും
കലഹിച്ചഥ ഝടിതിയടുത്തു കടിച്ചുപൊളിച്ചുതുടങ്ങി
കലമാനുകളും പിടികളെ വേർപെട്ടോടിയൊളിച്ചുതുടങ്ങി
പോത്തുകളും വന്നൊരുവക വനഭുവി കൂത്തൊരു-
കൊമ്പിന്മീതേ 450
കോർത്തുടനേ ഝടിതി നടന്നതു പാർത്തു ഭയപ്പെട്ടൊരുവൻ
വീർത്തു വിയർത്തോടിച്ചെന്നൊരു കണ്ടകിണററിൽച്ചാടി
ചീർത്തു മരിക്കാതെമരിച്ചു തനിച്ചു പെരുത്തൊരു ഭോഷൻ.
വട്ടവായൊരു നായർ പതുക്കെപ്പടയിലൊളി-
ച്ചഥ ചെന്നു്
കടുവായിൻ വായിൽപുക്കതു കണ്ടൊരു കുന്തക്കാരൻ
കടുതാകിന കോപം പൂണ്ടഥ മീശ ഞെറുമ്പിച്ചുടനേ
വിടുഭോഷൻ പാഞ്ഞുതിരിച്ചിതു തന്നുടെ ഭവനം-
നോക്കി.
വരിയൻപുലി വലയിൽപ്പെട്ടഥ വലയുന്നതു കണ്ടുടനേ
പരിചൊടു നിജ പെൺപുലി ചെന്നു കടിച്ചു
പൊളിച്ചിതു വലയും

---

രട്ടു്=പെരുമ്പറയുടെ ശബ്ദഘോഷം. പായസ്സ്വാമനിശം = ത്വം അനിശം പായാഃ=നീ എല്ലായ്പോഴും പാലിച്ചാലും (രക്ഷിച്ചാലും). ജായാ പുത്രമിത്രങ്ങളായ സാഗരം=ഭാര്യ, പുത്രന്മാർ, ബന്ധുക്കൾ എന്നിവ

വലയും കെട്ടിപ്പാർക്കുന്നവനുടെ തലയും കൊണ്ടതിവേഗം
മലയുടെ ഗുഹതന്നിൽ പുക്കിതു പെൺപുലി വൻപുലി–
ഇടിയിരമിടയും പടി പടപട വെടിയും [യോടും.
അടവിയിലിടതിങ്ങിന കിടുകിടനടയും
പടുതര വടികൊണ്ടുടനടവുകളിടയപരൊന്നൊരു–
തടവുകളും വടിവും
തടകളിൽ മൃഗക്കൂട്ടങ്ങളുടെ പലതരമോട്ടങ്ങളു–
മുവരുടെ ചാട്ടങ്ങളുമൊരുവക
കേട്ടാൽ പൊറുക്കരുതാതൊരുവക കൂട്ടങ്ങളുടെ
പലവിളയാട്ടം
ഉലകുകളെട്ടും പടുതരമിഹ ഞെട്ടും പടി പടഹമിരട്ടും
ഇത്തരമതിഭീഷണമാകിന ഘോഷം
സത്വരമതു കണ്ടു രസിച്ചതിരോഷാൽ
ഉദ്ധതമതിയാകിന മാരുതപുത്രൻ 470
ഉത്തമഗിരി കേറിനടന്നു പവിത്രൻ.
കായാംപൂമലർക്കുള്ളിലായാസം വളർക്കുന്ന
കായാ, കാർമുകിൽവർണ്ണ! മായാമാനുഷ കൃഷ്ണ
പായാസ്തുമനിശം പാല്പായസപ്രിയ, ഗോപ
ജായാപുത്രമിത്രങ്ങളായ സാഗരം നോക്കി
പായാതെ മനക്കാമ്പേ പോയാലും മുദാ ഗംഗാ–
തോയത്തിൽ കളിച്ചാലും മായകം കുറച്ചാലും
കായാദികളിൽ സ്നേഹിച്ചായാസം വരുത്താതെ
തോയജനയനന്റെ കായത്തെ സ്മരിച്ചാലും
ആമെങ്കിൽ മുകുന്ദന്റെ നാമങ്ങൾ ജപിച്ചാലും 480
നാമെന്നുള്ളൊരു ഭാവം മാമകം യോഗ്യമല്ലേ
കാമിനീമണിമാരെക്കാമിച്ചു വലയാതെ
സ്വാമിതൻ പദാംഭോജം സാമോദം ഭജിച്ചാലും
ഭീമന്റെ കഥാശേഷം ശ്രീമൻ കേട്ടുകൊണ്ടാലും
ധീമാന്മാർക്കതുമൂലം ക്ഷേമം സംഭവിച്ചീടും.
കല്പുംമരങ്ങളും തല്പിത്തകർത്തുകൊ–

---

രടങ്ങിയ ലൗകികമാകുന്ന സമുദ്രം. ഗംഗാതോയേന=ഗംഗാജലം കൊണ്ടു്.

481—550 വല്ലീഗൃഹം=വള്ളിക്കുടിൽ. ഹല്ലോഹലം = സന്തോ

ണുല്ലാസമോടങ്ങു ചെല്ലുന്നനേരത്തു
വല്ലീഗൃഹങ്ങളിൽ സല്ലീലയാടുന്ന
നല്ലോരു ഗന്ധർവമല്ലാക്ഷിമാരുടെ
സല്ലാപസാരസ്യഹല്ലോഹലങ്ങളാൽ 490
കല്ലോലവിഭ്രമം വെല്ലുന്ന കൺമുന-
ത്തെല്ലിന്റെ ഭംഗിയും ചില്ലിവില്ലാട്ടവും
മുല്ലായുധൻതഴയ്ക്കുള്ളിൽനൽകുന്ന ധ-
മ്മില്ലവും ചന്ദ്രനെ വെല്ലും മുഖാബ്ജവും
മല്ലികാമൊട്ടിനെത്തല്ലിയോടിക്കുന്ന
പല്ലിന്റെശോഭയും നല്ലോരധരവും
ജംഭാരിതന്നുടെ കുംഭിപ്രവരന്റെ
കുംഭത്തടത്തിന്റെ ഡംഭംകുറയ്ക്കുന്ന
സംഭോഗനൽകുചകുംഭങ്ങളെക്കൊണ്ടു
സംഭാവനംചെയ്തു ഗംഭീരനായുള്ള 500
ജംഭാരിപുത്രന്റെ മുമ്പിൽ പിറന്നവൻ
വൻപൻ വൃകോദരൻ കുമ്പിട്ടു നോക്കിനാൻ.
പന്തണിക്കൊങ്കമാർ പന്തിനിരക്കവേ
പന്തടിക്കുന്നതും ചിന്തു പാടുന്നതും
അന്തികേ കണ്ടൊരു കുന്തീകുമാരകൻ
സന്തുഷ്ടനായ് നിന്നു ചെല്ലുംനേരം മുദാ.
പന്നഗസ്ത്രീകളുമപ്സരസ്ത്രീകളും
പിന്നെസ്സുരസ്ത്രീസമൂഹവും കുത്രചിൽ;
വിദ്യാധരികളുമന്യത്ര കുത്രചിൽ;
സിദ്ധനാരികളും ചാരണസ്ത്രീകളും 510
വീണാപ്രയോഗങ്ങളും വേണുനാദങ്ങളും
ചേണാർന്ന ഗീതഗാനങ്ങളും കുത്രചിൽ;
ചെമ്പട തോടി വരാടികളിത്തര-
മമ്പോടനേകം പ്രയോഗങ്ങളിങ്ങനെ
പാട്ടുംകളികളും പർവതാന്തേ മുദാ
കേട്ടും വിലോകനംചെയ്തും ഗമിക്കുന്ന

---

ഷത്തിന്റെ തിമിർപ്പ്. കല്ലോലവിഭ്രമം = തിരമാലയുടെ വിലാസം. ധമ്മില്ലം = തലമുടിക്കെട്ട്. ജംഭാരി = ദേവേന്ദ്രൻ. ഡംഭം = അഹങ്കാരം. കുത്രചിത് = ചിലെടത്തു്. അന്യത്ര കുത്രചിത് =

ഭീമസേനൻ ഗന്ധമാദനാധിത്യകാ—
ഭൂമിതന്നിൽ തദാ നോക്കുംദശാന്തരേ,
ശ്യാമളം നല്ല കദളീമഹാവനം
കോമളശ്രീപൂണ്ണമാശു കണ്ടീടിനാൻ. 520
രാമദാസൻ മഹാവീരൻ കപീശ്വരൻ
ശ്രീമഹാദേവൻെറ ബീജേന ജാതനാം
ശ്രീഹനുമാൻ മുദാ വാണരുളീടുന്ന
ശ്രീമഹാപുണ്യപ്രദേശം മനോഹരം.
പച്ചക്കദളീക്കുലകൾക്കിടസ്സിടെ
മെച്ചത്തിൽ നന്നായ് പഴുത്തപഴങ്ങളും
ഉച്ചത്തിലങ്ങനെ കണ്ടാൽ പവിഴവും
പച്ചരത്നക്കല്ലുമൊന്നിച്ചു കോത്തുള്ള
മാലകൾകൊണ്ടു വിതാനിച്ചു ദിക്കെന്നു
മാലോകരൊക്കെയും ശങ്കിക്കുമാറുള്ള 530
ലീലാവിലാസേന നിൽക്കുന്ന വാഴകൾ
നാലുഭാഗങ്ങളിൽ തിങ്ങിവിങ്ങിത്തദാ
ബാലാനിലൻ വന്നു തട്ടുന്നനേരത്തു
കോലാഹലം നൃത്തമാടും ദലങ്ങളും
ആലോകനംചെയ്തു വിസ്മയിച്ചീടിനാൻ
കാലാത്മജാനുജൻ വീരൻ വൃകോദരൻ.
താഴത്തുഭാഗത്തു വീണുകിടക്കുന്ന
വാഴപ്പഴംകൊണ്ടു മൂടീ മഹീതലം.
പാഴററ പട്ടു വിരിച്ചുകണക്കിനെ
വാഴസ്സുചുററും പ്രകാശമുണ്ടെപ്പോഴും. 540
വാവലും കാക്കയും പച്ചക്കിളികളും
പ്രാവുംപരുന്തും പറന്നുനടക്കുന്ന
പക്ഷികൾ വന്നിപ്പഴുത്തപഴങ്ങളെ
ഭക്ഷിക്കുമാറില്ല പേടികൊണ്ടാരുമേ.
രക്ഷിച്ചുപോരുന്നതാരീ വനമെന്നു
സൂക്ഷിച്ചുനോക്കിത്തുടങ്ങീ വൃകോദരൻ.

---

വേറേ ചിലെടത്തു്. ചെമ്പട=ഒരു താളത്തിൻെറ പേരു്. തോടിയും വരാടിയും രണ്ടു രാഗങ്ങളാണു്. ഗന്ധമാദനാധിത്യകാഭൂമി=ഗന്ധമാദനപൎവ്വതത്തിൻെറ മുകൾപ്പരപ്പു്. ശ്യാമളം=ഇരുണ്ട നിറ

അതു കണ്ടു ഹനൂമാനതുലം പ്രീതികൈക്കൊണ്ടു
മതിമാൻ മാരുതി തന്റെ മതികൊണ്ടു നിരൂപിച്ചു:
"മതിമുഖീമണിതന്റെ മതിമോദം വളർത്തുവാൻ
അതിവീരനിവൻ ഭീമനതിവേഗം ഗമിക്കുന്നു. 550
മനുജന്മാനിവനെന്റെയനുജൻ മാരുതപുത്രൻ
ദനുജന്മാക്കൾക്കൊരു കാലൻ മനുജാതൻ ക്ഷിതിതന്നിൽ
മരുത്തിന്നു പിറന്നോരു കരുത്തുള്ള സഹജന്റെ
കരത്തിന്റെ ബലമിന്നു തരത്തിലിങ്ങറിയേണം
അടുത്താശു ഗമിക്കാതെ തടുത്തുനിർത്തിവൻ കിഞ്ചിൽ
പടുത്വത്തെ ശമിപ്പിച്ചാൽ കൊടുക്കാം മാർഗ്ഗവുമ്പിന്നെ"
മനംകൊണ്ടിങ്ങനെ ചിന്തിച്ചനന്തരമൊരു മൂത്ത-
കുരങ്ങന്റെ വടിവായിച്ചമഞ്ഞു കൈകളും കാലും
കുഴഞ്ഞുവാലുമക്കാലം മെലിഞ്ഞു കൈകളെക്കൊണ്ടു
ചൊറിഞ്ഞു രോമമെപ്പേരും കൊഴിഞ്ഞു
മേനിയും ചുക്കി- 560
ച്ചുളിഞ്ഞു കണ്ണിനുകാഴ്ച കുറഞ്ഞു പീളയും വന്നു
നിറഞ്ഞു താൻ വഴിയിൽച്ചെന്നുറച്ചു നേത്രവും ചിമ്മി-
ശ്ശയിച്ചു മൂന്നുലോകങ്ങളും ജയിച്ചുള്ള മഹാവീരൻ.



തുമ്പിക്കരംകൊണ്ടു മുമ്പിൽ പലപല
വമ്പിച്ച വന്മരക്കൊമ്പും പിടിച്ചൊടി-
ച്ചമ്പോടടുക്കുന്ന വമ്പൻ കൊലയാന-
ക്കൊമ്പന്റെ കൂർത്തുള്ള കൊമ്പു രണ്ടും പിടി-
ച്ചമ്പരചുററുകളിമ്പം കലർന്നാശു
മുമ്പിൽക്കളിപ്പിച്ച വമ്പൻ വൃകോദരൻ
കാടും തകർത്തുകൊണ്ടോടും മൃഗങ്ങളെ- 570
ച്ചാടിക്കടിച്ചുപിഴച്ചോടിയടുക്കുന്ന
കണ്ഠീരവങ്ങടെ കണ്ഠം കണകൊണ്ടു

---

മുള്ള; നീലവർണ്ണമുള്ള. ആലോകനംചെയ്തു=കണ്ടു. കാലാത്മജാനുജൻ=കാലന്റെ പുത്രനായ യുധിഷ്ഠിരന്റെ അനുജൻ.

551—650 മനുജാതൻ=മന്ത്രശക്തികൊണ്ടു ജനിച്ചവൻ. പടുത്വം=സാമർത്ഥ്യം (ഇവിടെ അഹങ്കാരമെന്നു പറയണം). കണ്ഠീരവം=

കണ്ഠോത്തരം കോൎത്തു മണ്ടിച്ചുമങ്ങനെ
കൊല്ലാട്ട നല്ല കദളീവനം തന്നി-
ലുടൻപുക്കു വേഗം നടന്നുതുടങ്ങിനാൻ.
ഉദ്ധതനാകുന്ന ഭീമസേനൻതന്റെ
പദ്ധതിതന്നിൽ മുടക്കിക്കിടക്കുന്ന
വൃദ്ധനായോരു ബലീമുഖനെക്കണ്ടു
ക്രുദ്ധനായിപ്പറഞ്ഞീടിനാനഞ്ജസാ:
“നോക്കെടാ നമ്മുടെ മാൎഗ്ഗേ കിടക്കുന്ന 580
മൎക്കടാ! നീയങ്ങു മാറിക്കിട ശഠാ!
ദുൎഘടസ്ഥാനത്തു വന്നു ശയിപ്പാൻ നി-
നക്കെടാ തോന്നുവാനെന്തെടാ സംഗതി?
നാട്ടിൽ പ്രഭുക്കളെക്കണ്ടാലറിയാത്ത
കാട്ടിൽ കിടക്കുന്ന മൂളിക്കുരങ്ങു നീ,
ഒട്ടും വകതിരിവില്ലാത്ത വല്ലാത്ത
കൂട്ടത്തിൽ വന്നുപിറന്നു വളൎന്നു നീ,
ചാട്ടത്തിൽനിന്നു പിഴച്ചുപോയോ നിന്റെ
കൂട്ടത്തിൽ മറ്റാരുമില്ലാത്തതെന്തെടോ?
പെട്ടന്നെഴുന്നേറ്റു പോകായ്കിലോ പത്തു 590
പെട്ടീടുമെന്നു ധരിക്ക നീ വാനര!”
ഇത്തരം ഭീമന്റെ ദുൎഭാഷണം കേട്ടു
വൃദ്ധൻ ചിരിച്ചു പറഞ്ഞു പതുക്കവേ:
“ഏറ്റം കയൎത്തു പറയുന്നതെന്തു നീ
ഏറ്റു മറ്റാനെ നീക്കേണ്ടുമാളല്ല
മറ്റൊരു മാൎഗ്ഗമായ് പൊയ്ക്കൊള്ളണം ഭവാൻ
കുറ്റമല്ലിക്കണ്ടെച്ചനക്കാണെടോ!
കണ്ണു തിരിയാ ശരീരം വിറയ്ക്കുന്നു
ദണ്ഡം പലതുണ്ടു പൊയ്ക്കൂല്ല കണ്ടുകൊൾ
കൈയിനും കാലിനും ശക്തിയില്ലാതെയായ് 600
മെയ്യും തളരുന്നു പൊയ്ക്കൂല്ല മാനുഷ!
അയ്യോ! പരമാൎത്ഥമേതും ഗ്രഹിയാതെ

---

സിംഹം. ഉദ്ധതൻ=അഹങ്കാരി. പദ്ധതി=വഴി. വലീമുഖൻ=വാനരൻ. ധിക്കാരസാഹസം=ധിക്കാരംമൂലമുള്ള സാഹസപ്രവൃത്തി. പൂരുവംശ...നിനക്കെടോ=യയാതി എന്ന ചന്ദ്രവംശരാജാവിനു്

നീയെന്തു ശാഠ്യം തുടങ്ങുന്നു പൂരുഷ!
പാരം വലഞ്ഞുകിടക്കുന്നവർകളോ-
ടാരുമീവണ്ണം കലമ്പുമാറില്ലെടോ!
നേർവഴി വിട്ടു രണ്ടുചുവടങ്ങോട്ടു
മാറിയാലെന്തു വൈഷമ്യം നിനക്കെടോ?''
മാരുതിവൃദ്ധന്റെ വാക്കുകൾ കേട്ടുടൻ
മാരുതിഭീമൻ കയർത്തു ചൊല്ലീടിനാൻ:
''ആരെന്നറിഞ്ഞു പറഞ്ഞു നീ വാനര? 610
പാരം മുഴക്കുന്നു ധിക്കാരസാഹസം!
പൂരുവംശത്തിൽ പിറന്നവനുള്ളൊരു
പൂരുഷശ്രേഷ്ഠൻ വൃകോദരനെന്നൊരു
വീരനെക്കേട്ടറിവില്ലേ നിനക്കെടോ?
ധീരനാമദ്ദേഹമിദ്ദേഹമോർക്ക നീ.
നേരായമാർഗ്ഗം വെടിഞ്ഞു നടക്കയി-
ല്ലാരോടുമിജ്ജനം തോല്ക്കയുമില്ലെടോ.
മാറിനില്ലെന്നു പറയുന്ന മൂഢന്റെ
മാറിൽപ്പതിക്കും ഗദാഗ്രമെന്നോർക്കണം.
ഏറ്റുപ്പറയാതെഴുന്നേറ്റു ദൂരത്തു 620
മാറിക്കിടക്ക നീ മർക്കടപ്രാകൃത!
സജ്ജനാചാരം പിടിപെടാത്തുള്ളൊരു
ദുർജ്ജനം നമ്മെത്തടുഷിപ്പാനൊരുമ്പെട്ടു
ലജ്ജകൂടാതെ വഴിമുടക്കീടിനാ-
ലഞ്ജനജേഷ്ഠൻ സഹിക്കയില്ലേതുമേ,
ധർമ്മപ്രകാരം ഗ്രഹിക്കാത്ത നിന്നോടു
ധർമ്മം പറവാൻ നമുക്കെന്തു സംഗതി?
ധർമ്മപുത്രാനുജൻ ധർമ്മം വെടിഞ്ഞൊരു
കർമ്മങ്ങൾ ചെയ്യുകയില്ലെന്നു ബോധിക്കണം.''
എന്നുള്ള വാക്കുകൾ കേട്ടു ചിരിച്ചുകൊ- 630
ണ്ടൊന്നരുൾചെയ്തു ''ഹനൂമാനവനിങ്ങനെ:
''നന്നെടോ! ഭീമ! നയജ്ഞൻ ഭവാനെന്നു
ചൊന്നവാക്കെല്ലാം കണക്കിനുകൂടുമോ?

ശർമ്മിഷ്ഠയിൽ ജനിച്ച പുത്രനാണ് പൂരു. ഇദ്ദേഹം വലിയ പിതൃഭക്തനും ധർമ്മിഷ്ഠനുമായിരുന്നു. ഈ ചക്രവർത്തിയുടെ നാമത്തെ മുൻ

ധർമ്മജൻമുമ്പായ ധാർമ്മികന്മാർ നിങ്ങൾ
ധർമ്മമല്ലാതൊന്നും ചെയ്യുകയില്ലയോ?
പാഞ്ചാലിയെന്നൊരു പെണ്ണിനെക്കണ്ടിട്ടു
പഞ്ചബാണാർത്തിപിടിപെട്ടഹോ നിങ്ങ-
ളഞ്ചുപേരും ചെന്നു കൈക്കുപിടിച്ചുകൊ-
ണ്ടഞ്ചാതെ വേളികഴിച്ചെന്നു കേട്ടു ഞാൻ
അഞ്ചെങ്കിലഞ്ചും കണക്കെന്നവർക്കൊരു 640
ചാഞ്ചല്യവുമില്ല തെല്ലുപോലും നിങ്ങ-
ളഞ്ചുജനത്തെയും കൺമുനത്തല്ലിനാൽ
വഞ്ചിപ്പതിന്നവൾ പോരും വൃകോദര!
നാലഞ്ചു ഭർത്താവൊരുത്തിക്കതൊന്നല്ല
നാലുജാതിക്കും വിധിച്ചതല്ലോർക്കണം
നാലുപേർ കേട്ടാൽ നിരക്കാത്തവസ്തുവീ-
വാലുള്ള വാനരന്മാർക്കു ചിതംവരാ;
ചേട്ടത്തിയാമൊട്ടനുജത്തിയാമൊട്ടു
ചേട്ടകൾ തന്റെ കളത്രമൊന്നിങ്ങനെ
കാട്ടുന്ന ഗോഷ്ഠികൾ കേട്ടാൽ ചിരിയാകു- 650
മൊട്ടുംഗുണമില്ല കുന്തീകുമാരക!
നേരായമാർഗ്ഗം വെടിഞ്ഞു നടക്കാത്ത
വീരൻ വൃകോദരൻ ഞാനെന്നു നമ്മുടെ
നേരെയണഞ്ഞു പറവാൻ മടിയില്ല
നാരായണ! ശിവ! മറ്റെന്തു ചൊൽവതു!
തോററീടുമാറില്ല ഞങ്ങളെന്നിങ്ങനെ
കാററിൻമകൻ നീ പറഞ്ഞതും വിസ്മയം.
നൂററുപേർ നിങ്ങടെ നാടും നഗരവും
കുററുകാരെയുമടക്കിവച്ചീലയോ?
കാററും മഴമഞ്ഞുമേററുകൊണ്ടെപ്പോഴും 660
കാട്ടിൽക്കിടക്കുന്ന കൂട്ടമല്ലേ നിങ്ങൾ?
കാട്ടിക്കിടക്കുന്ന ദുർമ്മാർഗ്ഗശക്തിയാൽ

---

നിറുത്തിയാണു് ചന്ദ്രവംശത്തിനു് പൂരുവംശം എന്ന പേരുണ്ടായതു്. ഭീമൻ തന്റെ വംശമഹിമയിൽ അഭിമാനിക്കയാണു്. കണക്കിനു കൂട്ടമോ?=മുഴുവൻ വാസ്തവമാണോ?

651—700 ചിതംവരാ=ഉചിതമായി തോന്നുന്നില്ല. കളത്രം=

വീട്ടിൽക്കിടക്കാൻ വിധിയില്ല നിങ്ങൾക്കു
നാട്ടിൽനിന്നാശു സുയോധനമന്നന-
ങ്ങാട്ടിക്കളഞ്ഞതില്പിന്നെയൊരിക്കലും
നാട്ടിൽക്കടപ്പാൻ കഴിയുന്നതുമില്ല
കാട്ടിൽ സുഖമെങ്കിലായതും കോളല്ല;
കല്ലിലും പുല്ലിലും കാലേത്തറയ്ക്കുന്ന
മുള്ളിലും വള്ളികൾക്കുള്ളിലും കുണ്ടിലും
തള്ളിയലച്ചുനടക്കുന്ന നിങ്ങടെ 670
ഭള്ളുകൾക്കേതും കുറവില്ല നന്നെടോ!
കള്ളത്തരം ചൂതുകൊണ്ടു ദുര്യോധനൻ
തള്ളിപ്പുറത്താക്കി നിങ്ങളെത്തൽക്ഷണം.
ഉള്ളിൽ ഭയംപൂണ്ടു മണ്ടുന്ന നിങ്ങളെ-
ത്തുള്ളിപ്പതിന്നൊരു പെണ്ണും പുറപ്പെട്ടു.
കണ്ടവസ്തുക്കളിൽ കാംക്ഷയുണ്ടായവൾ
കൊണ്ടുവാ കൊണ്ടുവായെന്നു കല്പിക്കയും
ശണ്ഠ കൂടീടുമെന്നോർത്തു ഭയപ്പെട്ടു
മണ്ടിത്തുടങ്ങും മടങ്ങാതെ നിങ്ങളും.
കണ്ടനേരംതന്നെ നിന്റെ പരാക്രമ- 680
മുണ്ടായ് നമുക്കെന്നറിക വൃകോദര!"
ദുർഭാഷണം കേട്ടു കോപിച്ചു ഭീമനും:
"സദ്ഭാവമെല്ലാം മതിമതി വാനര!
കാഞ്ഞിരക്കായ്കളും തിന്നു മരങ്ങളിൽ
പാഞ്ഞുനടക്കും മരഞ്ചാടിമൂഢനെ
ഭഞ്ജനംചെയ്‌വാൻ മടിക്കുന്നു ഞാൻ മുററ-
മഞ്ജനാപുത്രന്റെ ജാതിയെന്നോർക്കയാൽ.
ഭീമസേനന്റെ പരാക്രമമൊന്നുമീ
ധൂമകേതു കുരങ്ങച്ചാർ ഗ്രഹിച്ചീലേ:
രക്ഷസ്സുകൾക്കു വരനാം ഹിഡിംബന്റെ 690
വക്ഷസ്സു തല്ലിപ്പിളന്ന വൃകോദരൻ,
രൂക്ഷതപൂണ്ട ബകനാമരക്കനെ
കാൽക്ഷണം കാലനൂർ കാട്ടിക്കൊടുത്തതും

---

ഭാര്യ. കൂററുകാർ = ബന്ധുക്കൾ; സഹായികൾ. ഭള്ള് = അഹങ്കാരം.
അഞ്ജനാപുത്രൻ = ഹനൂമാൻ. ധൂമകേതുകുരങ്ങച്ചൻ = വാൽനക്ഷത്രത്തെ

കൊമ്പൻകൊലയാന തുമ്പിക്കരംകൊണ്ടു
വമ്പിച്ച സാലം പിളുന്നകണക്കിനെ
ഡംഭിച്ചു വന്ന ജരാസന്ധമന്നൻെറ
ജൃംഭിച്ച വിഗ്രഹം രണ്ടായ്പ്പിളുന്നതും
കിമ്മീരനായ നിശാചരവീരൻെറ
മമ്മങ്ങടാംതോറും ഗദകൊണ്ടടിച്ചതും
നിമ്മൂലനംചെയ്തു താപസന്മാരുടെ 700
ധമ്മസംരക്ഷണം ചെയ്ത വൃകോദരൻ,
ഇത്ഥം പരാക്രമപ്രൗഢനാമെന്നോടു
സിദ്ധമല്ലാതൊരു വൃദ്ധപ്ലവംഗമൻ
നിമ്മരിയാദം ദുഷിച്ചു പറകയോ!
ദുർമ്മുഖ, പോടാ ബലീമുഖ ദുമ്മതേ!''
അഞ്ജനാപുത്രനരുൾചെയ്തിതന്നേരം:
''ഭഞ്ജനംചെയ്‌വാൻ മടിക്കേണ്ട നീ സഖേ!
രാക്ഷസന്മാരെക്കൊലചെയ്തു നിന്നുടെ
രൂക്ഷസന്നാഹങ്ങളൊന്നങ്ങുപോയെടോ!
ദുശ്ശാസനൻ പണ്ടു ദുര്യോധനോക്തനാം 710
ദുശ്ശാസനംകൊണ്ടു ചെന്നിവന്നങ്ങനെ
അഞ്ചുപേർ നിങ്ങളും കണ്ടുനില്ക്കത്തന്നെ
പാഞ്ചാലിയെച്ചെന്നടിച്ചു തലമുടി
ചുററിപ്പിടിച്ചു വലിച്ചിഴച്ചങ്ങനെ
മുററും മഹാജനം നോക്കിനില്ക്കുംവിധൗ
മുററത്തുകൊണ്ടന്നു താഡിച്ചു താഡിച്ചു
തൊററന്നുടുത്തപുടവ വലിച്ചഴി-
ച്ചുററമില്ലാതുള്ളപരാധവും ചെയ്തു
കണ്ണുമിഴിച്ചങ്ങു കണ്ടുനിന്നീടിനാ
പെണ്ണത്തടിയനാം നിൻെറ പരാക്രമം 720

---

പ്പോലെ വിനാശകാരിയായ വാനരൻ. കാലന്നൂർ=കാലപുരി. സാലം=വൃക്ഷം.

701—800 ജൃംഭിച്ച്=കോപിച്ച്. ജൃംഭിച്ചു=തടിച്ചു. വിഗ്രഹം=ശരീരം. ധമ്മപുത്രർ രാജസൂയയാഗം നടത്താൻവേണ്ടി ദിഗ്വിജയത്തിനായി ഭീമാജ്ജുനന്മാരെ നിയോഗിച്ചു. മഗധരാജാവായിരുന്ന ജരാസന്ധനായിരുന്നു അവരുടെ പ്രധാന ശത്രു. അയാറം മഹാ

കാശിക്കുപോയോ കഥിക്ക വൃകോദര!
കാശിനുപോലും വിലപിടിയാത്ത നീ
തന്നുടെ മുന്നിലിട്ടന്യനാം പൂരുഷൻ
തന്നുടെ പെണ്ണിന്റെ വസ്ത്രം തൊടുന്നേരം-
മൊന്നുമനങ്ങാതെ നില്ക്കയോ വേണ്ടതു്?
ചെന്നങ്ങവനെ പ്രഹരിക്കയോ ഗുണം?

മിടുക്കും ശൗര്യവുമെല്ലാമൊടുക്കം നാസ്തിയാം നിന്റെ
കടുപ്പം കാട്ടിലെങ്ങാനും കിടക്കും വാനരത്തോടു
കടക്കണ്ണും ചുവത്തിക്കൊണ്ടടുക്കും വിക്രമീ പല്ലും
കടിക്കും വല്ലികാം തല്ലിയൊടിക്കും പർവ്വതം തല്ലി- 730
പ്പൊടിക്കും പാദപങ്ങൾക്കിട്ടിടിക്കും വല്ലതും ചൊല്ലി-
ച്ചൊടിക്കുന്നെന്തിനു ഭീമാ?
നടപ്പാൻ ശക്തിയില്ലാഞ്ഞു കിടപ്പായി നമുക്കിപ്പോൾ
ചടപ്പാം വാലിതങ്ങോട്ടേക്കെടുപ്പാൻ സാധ്യമല്ലേതും
പൊടുക്കെന്നു ഭവാൻ ചാടിക്കടന്നാലും നടന്നാലും
മടിക്കുന്നെന്തിനു ഭീമാ! മുടക്കുന്നില്ല ഞാൻ മാർഗ്ഗം."
പറഞ്ഞു ഭീമനും: "നീയിപ്പറഞ്ഞ വാക്കുകളെല്ലാം
കുറഞ്ഞോരു കരുത്തുള്ളോർ പറഞ്ഞെങ്കിലറിയിക്കാം
മുത്തുക്കന്മാർ പലവട്ടമധിക്ഷേപങ്ങൾ ചെയ്താലും
വധിപ്പാനും ചിതം പോരാ വധിച്ചാലും ചിതംപോരാ
കരുത്തൻ മറ്റൊരുത്തൻ വന്നരത്തെങ്കിൽ കരത്തെക്കൊ-
ണ്ടടിച്ചു കൈപിടിച്ചു കാട്ടിലേക്കാക്കിഗ്ഗമിക്കും ഞാൻ;
അതുമെല്ലാമിരിക്കട്ടെ ഫലമില്ലാ മരിക്കാറായ്ക്കി-
ടക്കുന്ന മരഞ്ചാടിക്കിഴവനെ
മരുത്തിന്റെമകൻ വന്നു മരിപ്പിച്ചെന്നതു കേട്ടാൽ
ചിരിക്കും സജ്ജനമെന്നു ധരിക്ക മർക്കടത്താനെ
കടന്നുപോകയോ പിന്നെ കടുപ്പമായ് വരുമെന്റെ
ഗുരുവാമഞ്ജനാപുത്രൻ കരുത്തേറും കപിശ്രേഷ്ഠൻ

---

ബലവാനുമായിരുന്നു. കൃഷ്ണനുമായി പതിനേഴവട്ടം പോരാടിയിട്ടുണ്ടു്. ജരാസന്ധനെ ജയിക്കാൻവേണ്ടി ഭീമാർജ്ജുനന്മാർ കൃഷ്ണനോടു കൂടി അയാളുടെ രാജധാനിയിലെത്തി. ബ്രാഹ്മണവേഷധാരികളായിട്ടാണു് അവർ അവിടെ ചെന്നതു്. ചോദിക്കുന്നതെന്തും കൊടുക്കാമെന്നു പ്രതിജ്ഞചെയ്ത ജരാസന്ധനോടു് അവർ ദ്വന്ദ്വയുദ്ധം

ജനിച്ചോരു കുലംതന്നിൽ ജനിച്ചോരു കുരങ്ങച്ഛ!
നിനച്ചാൽ നിന്നെ ലംഘിച്ചാലെനിക്കു പാപമുണ്ടാകും."
അതു കേട്ടു ഹനൂമാനുമുരചെയ്തു കനിവോടെ: 750
"മനിയിൽ ശങ്കയുണ്ടെങ്കിലതു ചെയ്യേണമെന്നില്ല
വഴിതന്നിൽക്കിടക്കുന്ന വാലെടുത്തു മാററിവെച്ചു
വഴിപോലെ കടന്നാശു ഗമിക്ക ഭീമസേന നീ!
കരംകൊണ്ടു വാനരത്തെത്തൊടുക നിന്ദിതമെങ്കിൽ
കരംതന്നിലിരിക്കുന്ന ഗദകൊണ്ടു മടിയാതെ
നെടുകൻവാലെടുത്താശു പൊടുക്കെന്നു ദൂരെനീക്കി
നടക്ക നീ മിടുക്കു വേർപെടുക്ക ദുർഘടമെല്ലാം.
പറഞ്ഞു പാണ്ഡവനപ്പോളം കുറഞ്ഞൊന്നു നിരൂപിച്ചു,
"മറിച്ചുനീക്കുമന്നേരം മുറിഞ്ഞുപോകയില്ലല്ലീ?"
"മുറിയുമെന്നതെന്തെടോ നിന്റെ ഗദയോ നമ്മുടെ വാലോ 760
അറിയാഞ്ഞിട്ടു ചോദിച്ചേനരിശമുണ്ടാകവേണ്ടാ."
"കടുത്ത പർവതം തല്ലിപ്പൊടിച്ചു ഭസ്മമാക്കുന്ന
കടുത്ത മൽഗദാദണ്ഡം തടുത്ത വൈരികളില്ല.
കൊഴിഞ്ഞു രോമവുമൊട്ടു പൊഴിഞ്ഞു ഭൂമിയിൽ വീണു
ഇഴഞ്ഞു മേവിന നിന്റെ കിഴിഞ്ഞ വാലിനു ഭംഗം
ഭവിക്കുമെന്നതുകൊണ്ടു മടിക്കുന്നു മഹാഭോഷാ;
ചെവിക്കു പുത്തരിയായിട്ടുരസ്സാതെ ചില വസ്തു
ശ്രവിക്കുമ്പോളെനിക്കുള്ളിൽ ജ്വലിക്കും കോപമാംവഹ്നി
ദഹിക്കും നിന്നുടെ ദേഹം സഹിക്കാമോ നിനക്കിപ്പോൾ?

ഇത്ഥം പറഞ്ഞതിക്രുദ്ധനാം പാണ്ഡവൻ 770
നക്തഞ്ചരാരാതിദാസന്റെ പുച്ഛാഗ്രം
ഉത്തുംഗമാകും ഗദകൊണ്ടു പൊക്കുവാ-
നത്യന്തവേഗേന ചെന്നടുത്തീടിനാൻ.
ദീർഘംപെരുത്തൊരു പുച്ഛം ഗദകൊണ്ടു

---

ആവശ്യപ്പെട്ടു. ജരാസന്ധനും ഭീമനുമായി അതിഭയങ്കരമായ യുദ്ധം നടന്നു. കൃഷ്ണന്റെ സഹായത്താൽ ഭീമൻ ഒരുവിധത്തിൽ ജരാസന്ധനെ പരാജയപ്പെടുത്തി. ശരീരം രണ്ടായി പിളർന്നു് തല തിരിച്ചിട്ടതിനാലാണു് അയാൾ കൊല്ലപ്പെട്ടതു്. ശൈശവത്തിൽ ജര എന്ന രാക്ഷസിയാൽ സന്ധിപ്പിക്കപ്പെട്ട അയാളെ അങ്ങനെയേ കൊല്ലാൻ സാധിക്കുമായിരുന്നുള്ളൂ. നിർമ്മൂലനംചെയ്തു് = നിശ്ശേഷം നശിപ്പി

പൊക്കുവാനായി പ്രയത്നം തുടങ്ങിനാൻ;
രണ്ടു കരങ്ങളെക്കൊണ്ടു പിടിച്ചുടൻ
രണ്ടുമൂന്നട്ടഹാസം മുഴക്കിഗ്ഗദ-
കൊണ്ടുടൻ തിക്കിക്കലുക്കിപ്പലവിധം-
കൊണ്ടുമിളക്കം തരിമ്പില്ല വാലിനു്;
നീണ്ടുതടിച്ചോരു പുച്ഛാഗ്രഭാഗത്തു 780
രണ്ടുരോമം പോലുമൊട്ടുമിളകീല;
വേണ്ടും പ്രയോഗങ്ങളെല്ലാം പ്രയോഗിച്ചു
വേണ്ടുംവോളം നാണവുംകെട്ടു മാറിനാൻ,
“ഇക്കുരങ്ങച്ചന്റെ പുച്ഛം ഗദകൊണ്ടു
പൊക്കുവാൻമേലാ നമുക്കെന്നുവന്നല്ലോ
ദിക്കുകളെല്ലാം ജയിച്ചുള്ള ഭീമന്റെ
വിക്രമമിപ്പോൾ ഫലിക്കാത്തതെന്തഹോ
തെറ്റെന്നൊരുത്തന്റെ മായാപ്രയോഗമോ
മുറ്റും ഫലിക്കാത്തതെന്തുവാൻ മദ്ബലം?
കാറ്റിൻമകനൊരു മർക്കടത്താനോടു 790
തോറ്റുപോയെന്നതു കേൾക്കുന്നനേരത്തു
നൂറ്റുവർ നമ്മെപ്പരിഹസിച്ചീടുമേ,
കൂറ്റുകാർപിന്നെ പരിഹസിക്കും ദൃഢം
മുറ്റുമെനിക്കിനിജ്ജീവിച്ചിരിപ്പതി-
നൊട്ടും കൊതിയില്ല. വല്ലതെന്നാകിലും
മുഷ്ടികൾകൊണ്ടു മുതുക്കൻകുരങ്ങന്റെ
നഷ്ടി വരുത്തും കരുത്തുള്ള പാണ്ഡവൻ;
പെട്ടെന്നു ജീവൻ കളവാൻ മടിയില്ല
കഷ്ടമിബ്ഭീമനിളപ്പെട്ടിരിക്കുമോ!”
ഇത്തരം ചിന്തിച്ചു കോപിച്ചുറച്ചുടൻ 800

---

ച്ചു്. സിദ്ധമല്ലാത=നിസ്സാരനായ. വൃദ്ധപ്ലവംഗമൻ=വൃദ്ധനായ വാനരൻ. രൂക്ഷസന്നാഹങ്ങൾ=ഭയങ്കരമായ ഒരുക്കം. ദുര്യോധനോക്തം=ദുര്യോധനനാൽ പറയപ്പെട്ടതു്. ദുശ്ശാസനം=ദുഷിച്ച ആജ്ഞ. നാസ്ലീയം=ഇല്ലാതെയാകും. പാദപം=വൃക്ഷം. നക്തഞ്ചരാരാതിദാസൻ=രാക്ഷസശത്രുവായ ശ്രീരാമന്റെ ദാസൻ; ഹനുമാൻ. പുച്ഛാഗ്രം=വാലിന്റെ അറ്റം.

സത്വരം പറഞ്ഞങ്ങടുത്തു വൃകോദരൻ:
"ഒന്നൊക്കെടാ മർക്കടാ! മായാപ്രയോഗങ്ങ-
ളുൽക്കടാടോപം തുടങ്ങുന്ന നിന്നുടെ
മുഷ്കുകളെല്ലാം ശമിക്കും ഭ്രമിക്കാതെ
മുഷ്കര! ദ്വന്ദ്വയുദ്ധംതുടങ്ങീടിനാൽ;
ഇക്കണ്ട നമ്മെത്തടുത്തു നിർത്താമെന്നു
ധിക്കാരമല്ലയോ വാടാ ബലീമുഖാ!
വക്കാണമേശുന്നനേരം ധൃതിപ്പെട്ടു
വെക്കം മരക്കൊമ്പു പററുമാറായ നിൻ
ഗൂഢപ്രയോഗങ്ങൾ നമ്മോടുകൂടുമോ? 810
മൂഢത്വമെങ്ങു നീ വച്ചേച്ചു വാനര!
കൂടപ്രയോഗം തുടങ്ങുംവിധൌ നിന്റെ
കൂടപ്രയോഗം ഫലിക്കാതെയായ്‌വരും
കണ്ടു പഠിച്ചതും കേട്ടു പഠിച്ചതും
കൊണ്ടു ഫലിപ്പിപ്പനെന്നു ചിന്തിച്ചു നീ
തണ്ടുതപ്പിക്കൊണ്ടു നേർത്തുവന്നാലിങ്ങു
കണ്ടുകൊള്ളാമിന്നു വൈദഗ്ദ്ധ്യമൊക്കവേ.
പണ്ടൊരുനാളും പ്രയോഗങ്ങളിങ്ങനെ
കണ്ടറിവില്ലെന്നു തോന്നിപ്പനിന്നു ഞാൻ;
കണ്ടാലറിവാൻ സമർത്ഥനല്ലെങ്കിൽ നീ 820
കൊണ്ടാലറിയുമതിനില്ല സംശയം.
വേണ്ടാസനം നീ തുടങ്ങുകകാരണം
വേണ്ടിവന്നു ചില ദുർഭാഷണങ്ങളും.
മന്ത്രസേവാബലംകൊണ്ടോ നിനക്കെന്റെ
മാർഗ്ഗം തടുക്കുവാൻ ശക്തിയുണ്ടായതും?
മന്ത്രവും തന്ത്രവും മററുള്ള വിദ്യയും
മാരുതപുത്രനോടേതും ഫലംവരാ.

---

801—900 നഷ്ടി=നാശം. ഇളപ്പെട്ടിരിക്കുക=തോററുപിൻവാങ്ങിയിരിക്കുക. ഉൽക്കടാടോപം=വർദ്ധിച്ച അഹങ്കാരത്തോടുകൂടി. വക്കാണമേശുക=യുദ്ധമാരംഭിക്കുക. കൂടപ്രയോഗം=മാന്ത്രികപ്രയോഗം. തണ്ടുതപ്പുക=അഹങ്കരിക്കുക. നേർത്തുവരിക=എതിർക്കുക. മുഷ്കരന്മാർ=പരാക്രമികൾ. പങ്ക്തികണ്ഠൻ=രാവണൻ. രാവണനെ വാനരചക്രവർത്തിയായ ബാലി തന്റെ വാലിൽ കുടുക്കി, കടലിൽ

ക്കുനൻമദിക്കുകിൽ ഗോപുരംകുലുങ്ങുമോ?
വാനരന്മാരെന്തുകാട്ടുന്നു നമ്മോട്?
വാനര! നില്ലെന്നടുക്കുന്നേരത്തു 830
വാലുമുയർത്തിപ്പുറകം കരങ്ങുകയാ.’’
ഇത്തരം ഭീമന്റെ ദുർഭാഷണം കേട്ടു
വൃദ്ധൻ ചിരിച്ചു പറഞ്ഞു പതുക്കവേ:
“മർക്കടനെന്നു നീ ധിക്കരിക്കേണ്ടെടോ,
മർക്കടന്മാരിലും മുഷ്കരന്മാരുണ്ടു്;
പണ്ടൊരു മർക്കടത്താനല്പമായ പംക്തി–
കണ്ഠനെന്നുണ്ടായ നക്തഞ്ചരേന്ദ്രനെ
വാലുകൊണ്ടൊട്ടു വരിഞ്ഞുകെട്ടിക്കൊണ്ടു
നാലുസമുദ്രങ്ങളും ചാടിക്കടന്നതും?
മറ്റൊരു ദേഹം മഹാവാരിരാശിയെ 840
സത്വരം ചാടിക്കടന്നങ്ങു ചെന്നഞ്ജസാ,
ശങ്കകൂടാതെ നിശാചരവീരന്റെ
ലങ്കയിൽപുക്കു ഭയങ്കരന്മാരായ
കിങ്കരന്മാരെപ്പലരെ വധിച്ചതും
തൻകേളികാനനം തല്ലിത്തകർത്തതും
ഹുങ്കാരമോടു രണത്തിന്നടുത്തോരു
ലങ്കേശപുത്രന്റെ കണ്ഠം മുറിച്ചതും
പങ്കേരുഹാക്ഷിയാം വൈദേഹിതന്നുടെ
സംക്ലേശമെല്ലാം പറഞ്ഞുകളഞ്ഞതും
യുദ്ധത്തിനെത്തിയ നക്തഞ്ചരേന്ദ്രന്റെ 850
തേർത്തട്ടിലാമ്മാറു ചാടിക്കരേറീട്ടു
ചണ്ഡമായുള്ളൊരു പാണിസ്ഥലംകൊണ്ടു
ഗണ്ഡസ്ഥലങ്ങളിൽ താഡനംചെയ്തതും;
മാനമുള്ളാളുകൾ നമ്മുടെ ജാതിയിൽ
ഞാനറിയുന്നോർ പലരുണ്ടു പാണ്ഡവ?
മർക്കടൻ മർക്കടനെന്നു നീയിങ്ങനെ

---

മുക്കി പീഡിപ്പിച്ച കഥ സൂചിപ്പിച്ചിരിക്കുന്നു. സംക്ലേശം = വലിയ ദുഃഖം. ചണ്ഡം = ഭയങ്കരം. മക്ഷികം = ഈച്ച. വർദ്ധിതതര ... ശരീരൻ = വർദ്ധിതതരമായ (വളരെ വളർന്ന), ധവളഹിമാചലത്തിന് (വെളുത്ത ഹിമാലയപർവ്വതത്തിന്) സന്നിഭമായ (സദൃശമായ) തുംഗശരീര

ധിക്കരിക്കാതെ ഗമിക്ക നല്ല സഖേ.''
എന്നതു കേട്ടു പറഞ്ഞു വൃകോദരൻ—
''എന്നുടെ സ്വാമി ഗുരുനാഥനഗ്രജൻ
ശ്രീരാമദാസൻ പവനാത്മജനത്രേ 860
ശ്രീഹനുമാൻ മഹാവീര്യപരാക്രമൻ
അദ്ദേഹമെന്ത്, ഭവാനെന്ത്, ഹാ ഹന്ത!
ദുർദ്ദേഹവൃദ്ധപ്ലവംഗ! മതിമതി!
പക്ഷീന്ദ്രനുണ്ടു ഗരുഡനെന്നോർത്തിട്ടു
മക്ഷികക്കൂട്ടം മദിക്കുംകണക്കിനെ
ശ്രീരാമദാസന്റെ വംശേ ജനിക്കയാൽ
പാരം നിനക്കമഹംഭാവമിങ്ങനെ.''

ഉദ്ധതമതിനരപതിതന്നുടെ വാക്കുകൾ കേട്ടു
ബുദ്ധിയിലതികനിവുകലർന്നു കുതുകമിയന്നു ഹനുമാൻ
വർദ്ധിതതരധവളഹിമാചലസന്നിഭതുംഗശരീരൻ 870
നെടുതാകിന കൊടിമരമെന്നകണക്കെ തടിച്ചൊരു വാലും
തുടുതുടെ നയനങ്ങളുമമ്പൊടു ചെമ്പുകിടാരംപോലെ
കുടിലാകൃതി ശശികലപോലെ വിളങ്ങിന ദന്തകദംബം
ചടുലസ്ഫുടസടകളുമിടകലരുന്ന ഭയങ്കരമുഖവും
പരിഘത്തൊടു പടപൊരുതീടിന പൃഥുതരകരദണ്ഡയുഗം
കരതല ഖരനഖരനികായവുമുത്കടകുണ്ഠമകുണ്ഠം
ഗിരിവരസമമാകിന മാർവിടമുരുതരമുദരമുദാരം
ഉരുതരകടിതടമഥ തുടകളുമുടമയിലതിഗംഭീരം
ലങ്കാപുരഗോപുരമതിലു തകർത്തൊരു ജംഘായുഗളം
കിങ്കരകുലമിടിപൊടിയാക്കിന പടുതര-
മടിമലർവടിവും 880
ശങ്കര! ശിവ! ഭുവനഭയങ്കരമാകിന വിപുലശരീരം
ശശധരനിഭധവളമതിങ്ങനെ വിരവൊടു കാട്ടീ ഹനുമാൻ
ഉൽക്കടകടുദീർഘനിനാദവുമത്ഭുതകിലുകിലരവവും
മർക്കടകുലമകുടമഹാമണിതന്നുടെ തടിയുടെ വടിവും

---

ത്തോടു° (ഉയർന്ന ശരീരത്തോടു°) കൂടിയവൻ. കുടിലാകൃതി ശശികല=വളഞ്ഞ ചന്ദ്രകല. ദന്തകദംബം=പല്ലിൻകൂട്ടം. ചടുലസ്ഫുടസടകൾ=ഇളകുന്നതും ഇടതിങ്ങിയതുമായ കുഞ്ചിരോമങ്ങൾ. പരിഘം=ഇരുമ്പുലക്ക. ഉത്°കടകുണ്ഠമകുണ്ഠം=അകുണ്ഠമായ (ഊർജ്ജസ്വ

കക്ശതരകരചരണാദികം ഭീഷണവേഷവിശേഷം
മൃഷ്ടരമറ്റു മൂന്നുജഗത്തിലുമുത്തമമെത്രവിചിത്രം!
അംബരതലമൊക്കെ നിറഞ്ഞുകവിഞ്ഞുവിളങ്ങിന രൂപം
അംബുധിയുടെ ലംഘനസമയസമുദ്ധൃതമെന്നതുപോലെ
വെണ്മയിലൊരു വിന്ധ്യമഹാചലശിഖരമടന്നകണക്കെ
കൺമിഴികളിലമ്പൊടു കണ്ടു വിരണ്ടു വൃകോദരവീരൻ 890
"എന്തൊരു മറിമായമിതിങ്ങനെ സംഗതിവന്നതിദാനീം
എന്തിനി ഞാനിഹ ചെയ്യേണ്ടതുമിദമെന്തൊരു
വിസ്മയമേവം"
ചിന്തയിലിങ്ങനെ തിങ്ങിന തീവ്രതരം ഭയമോടെ
കുന്തികുമാരൻ വിരവൊടു പരവശഭാവമിയന്നു തദാനീം
ലക്ഷണമറ്റു കെട്ടു ധരിച്ചതു തെളിവൊടു കണ്ടശായം
തൽക്ഷണമുളവായിതു ചേതസി മൽഗുരു ഹനുമാൻതാനെ
ലക്ഷ്മണപൂർവ്വജന്റെ ശിരോമണി മാരുതിവീരൻ
രാക്ഷസകുലശലഹുതാശനനെന്നറിഞ്ഞഥ ഭീമൻ
"ജയ! ജയ! ജയ ജനകസുതാപതിഭൃത മഹാഗുണരാശേ,
ജയ ജയ ജയ! ജാനകീമാനസ സരസിജ സവിതൃ-
മഹാത്മൻ, 900
ജയ ജയ ജലരാശി വിലംഘന, ജയ ജയ ജഗതീബന്ധോ,
ജയ ജയ ഹനുമ"ന്നിതി നതിയോടെ വീണുവണങ്ങി
പദാന്തേ

"വാനരകുലവീര, വരമരുളുക ധീര, വാരിധിഗംഭീര;
വരഗുണഗണസാര, നിശിചരകുലകാല,

---

ലമായ) ഉത്കടകണ്ഠം (തടിച്ച കഴുത്തു്). കടിതടം = അരക്കെട്ട്. ജംഘായുഗളം = രണ്ടു കണങ്കാലുകൾ. ശശധരനിഭധവളം = ചന്ദ്രനെപ്പോലെ വെളുത്തതു്. ഉത്കടകടുദീർഘനിനാദം = ഭയങ്കരവും കക്ശവും വളരെനേരത്തേക്കു നീണ്ടുനില്ക്കുന്നതുമായ നിനാദം (ശബ്ദം—അലച്ച്). അംബുധിയുടെ ലംഘനസമയസമുദ്ധൃതം = സമുദ്രലംഘനസമയത്തു് ഉയർത്തിയതു് (വളർത്തിയതു്). ഇദാനീം = ഇപ്പോൾ.

901—1000. രാക്ഷസകുലശലഹുതാശനൻ = രാക്ഷസവംശമാകുന്ന ഈയാംപാറ്റകൾക്കു് അഗ്നിയായിട്ടുള്ളവൻ. ജാനകി....മഹാത്മൻ = ജാനകി (സീത)യുടെ മാനസ(മനസ്സ്)മാകുന്ന സരസിജ(താമരപ്പൂവു്)ത്തിനു് സവിതാവു് (സൂര്യൻ) ആയ അല്ലയോ മഹാത്മാ

നിസ്സ്രുത മരണവിലോല, നിരുപമകുലശീല
താഡിതദശവദന, തരണികരകൃതസദന
പാടലസുമവദന, പരിഹരരിപുദഹന
നിന്തിരുവടിയുടെ പദയുഗ-
ചെന്തളിരതി ശരണമിഹ ശരണം
ചിന്തയിലിദമിനി വിളയാടുക 910
ചിത്തമോടു തവ ചരണം ശരണം."

ഇത്ഥം വണങ്ങി സ്തുതിക്കുന്ന ഭീമന്റെ
ഹസ്തങ്ങൾ രണ്ടും പിടിച്ചു കപീശ്വരൻ
നക്തഞ്ചരാസ്ത്രങ്ങളേററു വടുകെട്ടി
വിസ്താരമായുള്ള തന്നുടെ മാറത്തു
ചേർത്തുപുണർന്നുകൊണ്ടാപാദമസ്തകം
പേർത്തുപേർത്താശു തലോടീ കരംകൊണ്ടു
മൂർദ്ധാവുതൊട്ടങ്ങനുഗ്രഹിച്ചീടിനാൻ
മാർത്താണ്ഡശിഷ്യനാം മർക്കടാധീശ്വരൻ:
"ഭീമസേന, മഹാധീര, ധരിക്ക നീ 920
രാമഭദ്രസ്വാമിതന്നെയും സേവിച്ചു
താമസംകൂടാതെ പോയാലുടൻ നിന്റെ
കാമസംപ്രാപ്തിക്കു ബാധമില്ലേതുമേ;
രാമായണംകഥ കേട്ടുകൊൾക ഭവാൻ
ആമോദമോടെ ചുരുക്കിപ്പറഞ്ഞിടാം.
സാമോദമായിതു കേട്ടുകൊണ്ടീടുക
ക്ഷേമോദയം രാമനാഥലീലാമൃതം.
മാർത്താണ്ഡവംശേ ദശരഥൻതന്നുടെ
പുത്രനായ് വന്നു പിറന്നു നാരായണൻ
ഉത്തരകോസലത്തിങ്കലയോദ്ധ്യയെ- 930
ന്നുത്തമശ്രീരാജധാനിയിൽ മേവിനാൻ.
കൗസല്യതന്നുടെ പുത്രൻ രഘൂത്തമൻ
കൈകേയിതന്നുടെ പുത്രൻ ഭരതനും
തത്ര പിന്നെസ്സുമിത്രാത്മജൻ ലക്ഷ്മണൻ

---

വേ. നതി=സ്തുതി. നിസ്സ്രുതമരണവിലോലൻ=മോചിക്കപ്പെട്ട മരണചാഞ്ചല്യത്തോടുകൂടിയവൻ—മരണഭയമില്ലാത്തവനെന്നു സാരം. ഹനുമാൻ ചിരംജീവിയാണെന്നോർക്കുക. താഡിതദശവദനൻ=

ശത്രുഘ്നനും നാൽവരിങ്ങനെ ജാതരായ്.
അത്രാന്തരേ വിരവോടു വിശ്വാമിത്ര-
സത്രം മുടക്കുന്ന ദുഷ്ടരെക്കൊല്ലുവാൻ
വില്ലും ശരവുമെടുത്തു പുറപ്പെട്ടു
തെല്ലും മടിയാതെ താനുമനുജനും
കാടകം പുക്കോരു നേരത്തു വന്നൊരു 940
താടകയെക്കൊല ചെയ്തു രഘൂത്തമൻ.
സിദ്ധാശ്രമം പുക്കു നില്ക്കും വിധൌ തത്ര
ബദ്ധാവലേപം മഖം മുടക്കീടുവാൻ
വന്ന സുബാഹുപ്രമുഖവൃന്ദങ്ങളെ-
ക്കൊന്നുടൻ യാഗവും രക്ഷിച്ചു രാഘവൻ
ചെന്നങ്ങഹല്യയ്ക്കു മോക്ഷം കൊടുത്തുടൻ
പിന്നെജ്ജനകന്റെ മന്ദിരം പ്രാപിച്ചു
ത്രൈയംബകം പള്ളിവില്ലങ്ങു തന്നുടെ
കൈയിലെടുത്തു കുലച്ചു മുറിച്ചുടൻ
സീതാവിവാഹവും ചെയ്തു മുദാ തന്റെ 950
സോദരന്മാരും വിവാഹം കഴിച്ചിതു.
മാർഗ്ഗമത്തവന്നു തടുത്തു കടുത്തൊരു
ഭാർഗ്ഗവരാമനെ ക്ഷിപ്രം ജയിച്ചുടൻ
സാകേതമന്ദിരം പുക്കുടൻ സീതയാ
സാകം വസിച്ചു സുഖിച്ചു രഘൂത്തമൻ.
ഭവ്യനായുള്ള ദശരഥപുത്രനു
യൌവനേ രാജ്യാഭിഷേകവും ഭാവിച്ചു
ദൈവബലേന മുടക്കിനാൾ കൈകേയി
കൈവല്യശീലൻ പുറപ്പെട്ടു കാനനേ
പ്രാപിച്ചു സൌമിത്രി സീതാസമേതനായ് 960
ഭൂപാലനന്ദനൻ ഭൂപൻ മഹാരഥൻ.

ധരിച്ചു വല്ക്കലം പിന്നെപ്പിരിച്ചു ചെഞ്ചിടാഭാരം
തിരിച്ചു മൂവരും ഗംഗ തരിച്ചു ചിത്രകൂടത്തിൽ
വസിച്ചു കാന്തികൾ കൊണ്ടുല്ലസിച്ചു മൂവരുമപ്പോൾ

---

രാവണനെ പ്രഹരിച്ചവൻ. പരിഹൃതരിപുദഹനൻ=പരിഹരിക്കപ്പെട്ട (നശിപ്പിക്കപ്പെട്ട) രിപു (ശത്രു)ക്കളാകുന്ന ദഹനനോടു് (അഗ്നിയോടു്) കൂടിയവൻ— ശത്രുക്കളെ നശിപ്പിച്ചവൻ. അത്രാന്തരേ=ഇതി

ഗ്രഹിച്ചു ദേവലോകത്തെഗ്ഗമിച്ചു താതനെന്നിത്ഥം
വ്യഥിച്ചും തല്പദാംഭോജേ പതിച്ചോരു ഭരതനെ
തനിച്ചു പാദുകം നൽകിയയച്ചിട്ടത്രിയെച്ചെന്നു
നമിച്ചു ദണ്ഡകാരണ്യേ വസിച്ചു രാഘവൻ തത്ര
മദിച്ചോരു വിരാധനെ വധിച്ചു മാമുനിമാരെ
സ്തുതിച്ചു തീർത്ഥവുമാടിനടന്നു ഘോരകാന്താരേ 970
കടന്നുചെന്നഗസ്ത്യന്റെ ഗൃഹത്തിലങ്ങകം പുക്കു
ഉടനേ വന്ദനംചെയ്തു പരിചോടെ മുദാ ഗോദാ-
വരീതീരേ വസിക്കുമ്പോൾ വരിപ്പാനാഗ്രഹത്തോടെ
വരുന്ന ശൂർപ്പണഖേടെ മുലയും മൂക്കമൂക്കോടെ
കരവാളംകൊണ്ടുടനാശു ദലനംചെയ്തു സൗമിത്രി
കരഞ്ഞു ശൂർപ്പണഖ പോയ് ഖരൻതന്നോടറിയിച്ചു;
ഖരനും ദൂഷണൻതാനും കരുത്തുള്ള ത്രിശിരാവും
പരന്ന വൻപടയുമായ് വരുന്നനേരമേ രാമൻ
കടുത്ത സായകം ചാലേ തൊടുത്തു രാഘവൻ വേഗാൽ
അടുത്തു രാക്ഷസന്മാരെ കൊടുത്തു കാലനുക്കാക്കി: 980

അതു കേട്ടു ദശഗ്രീവനതിലേററം കയർത്താശു
ചതിപ്പാനായ് പുറപ്പെട്ടു മുനിവേഷമവൻ പൂണ്ടു.
അമ്മാമനാകുന്ന മാരീചനെച്ചെന്നു
പൊന്മാൻവടിവാക്കിവിട്ടു ദശാനനൻ;
സമ്മോഹമുണ്ടാക്കി രാമന്റെ പത്നിക്കു
തന്മായകൊണ്ടാശു വേറാക്കി വേഗേന
മട്ടോൽമൊഴിയായ സീതയെത്തൽക്ഷണം
കട്ടു രഥത്തിൽ കരേറിഗ്ഗമിക്കുന്ന
ദുഷ്ടനെച്ചെന്നു തടുത്ത ജടായുവെ
വെട്ടി വധിച്ചുകളഞ്ഞു ദശാനനൻ 990
ചട്ടററ ലങ്കാപുരത്തെ പ്രവേശിച്ചു
കഷ്ടമദ്ദേവിയെ തത്ര വെച്ചീടിനാൻ.
മാരീചമാനിനെക്കൊന്നോരു രാഘവൻ
തൻപ്രാണദേവിയെക്കാണാഞ്ഞു ഖിന്നനായ്

---

നിടസ്സു്; ആ സമയത്തു്. സത്രം = യാഗം. സിദ്ധാശ്രമം = താപ
സാശ്രമം. ബദ്ധാവലേപം = അവലേപത്തോടു — ഗർവ്വോടു — കൂടി.
മഖം = യാഗം. ത്രൈയംബകം = ശിവനെ സംബന്ധിച്ചതു്. സം

തമ്പിയോടൊന്നിച്ചു തേടി നടകൊണ്ടു
വമ്പിച്ചകാനനേ വന്നു മരിച്ചോരു
വമ്പനാം ഗൃദ്ധ്രനെ സംസ്കരിച്ചീടിനാൻ.
കമ്പംവെടിഞ്ഞു കബന്ധനേയും കൊന്നു
സമ്പന്നമോദം ശബരിക്കു മോക്ഷവും
സംഭാവനംചെയ്തു താനുമനുജനും 1000
പമ്പകടന്നു നടന്നുവരുംവിധൌ
വ്യഗ്രതകൂടാതെ ഞാൻ ചെന്നു വന്ദിച്ചു-
നുഗ്രഹംവാങ്ങി മഹാഗിരിതന്നുടെ
അഗ്രേ വളരെബ്ഭയപ്പെട്ടിരിക്കുന്ന
സുഗ്രീവനോടൊത്തു സഖ്യവും ചെയ്യിച്ചു
ഉഗ്രങ്ങളായുള്ള സാലങ്ങളും മുറി-
ച്ചുഗ്രനാം ബാലിയെ ബാണേന രാഘവൻ
നിഗ്രഹിച്ചമ്പോടു രാജ്യപ്രഭുത്വവും
സുഗ്രീവനാക്കിക്കൊടുത്തു വാഴിച്ചിതു.
ദിക്കുകൾ നാലിലും ജാനകീദേവിയെ 1010
ചിക്കെന്നു തേടുവാനായിപ്പുറപ്പെട്ട
മർക്കടന്മാരുടെ കൂട്ടങ്ങളായതിൽ
തെക്കോട്ടു തേടുവാൻ ഞാനും പുറപ്പെട്ടു.
അക്കടൽ ചാടിക്കടന്നു ശൌരിക്കന്നേ-
രക്കന്റെ ലങ്കാപുരത്തെയും പ്രാപിച്ചു
മൈക്കണ്ണിമാർമണിയാളെയും കണ്ടു ഞാൻ
തൃക്കാഴ്ചവച്ചിതു രാമാംഗുലീയകം.
ചൊൽക്കൊണ്ട രാമദേവന്റെ കൃപകൊണ്ടി-
തൊക്കെയും സാധിച്ചു ഞാനും വൃകോദര.

മേടിച്ചു ചൂഡാമണി ഒടിച്ചു കല്പകവൃക്ഷം 1020
മുടിച്ചു കാനനമെല്ലാം ചൊടിച്ചു രാക്ഷസന്മാർക്കി-
ട്ടടിച്ചു മേഘനാദൻ താൻ പിടിച്ചു മൽക്കരം കെട്ടി

---

കേതം=അയോദ്ധ്യ. സീതയാ സാകം=സീതയോടുകൂടി. കൈവല്യശീലൻ=മോക്ഷസ്വരൂപൻ. വല്ക്കലം=മരവുരി. ഗംഗ തരിച്ചു=ഗംഗ കടന്നു. പാദുകം=മെതിയടി. ഭേദനംചെയ്തു=പിളന്നു.

1001—1120. വമ്പനാം ഗൃദ്ധ്രൻ=വലിയ കഴുകൻ (ജടായു എന്ന പക്ഷിശ്രേഷ്ഠനെയാണു് ഉദ്ദേശിക്കുന്നതു്.) സംഭാവനംചെയ്തു=

പ്പിടിച്ചു രാവണൻമുമ്പിൽ ഗമിച്ചു രാക്ഷസൻ കണ്ടു
ചിരിച്ചു നമ്മുടെ വാലും കരിച്ചു വൈരികളും വ-
ന്നടുത്തു ഞാനുമപ്പോൾ വാലെടുത്തു മാളികയ്ക്കു തീ-
കൊടുത്തു സംഭ്രമമൊന്നു കടുത്തു സംപ്രഹാരത്തി-
ന്നടുത്തുവന്നവർകളെല്ലാം കടുത്തു ദുഷ്ടരെ നാണം
കെടുത്തു ലങ്കയും ചുട്ടുകരിച്ചു ഭസ്മമാക്കിക്കൊ-
ണ്ടമർത്ത്യവൈരിവൃന്ദത്തെയമർത്തിവെച്ചു ഞാൻ പോന്നു
സമസ്തമങ്ങറിയിച്ചു പോരിനായിപ്പുറപ്പെട്ടു 1030
പാരാതെ കപിശ്രേഷ്ഠന്മാരോടുമൊരുമിച്ചു
വീരപുംഗവൻരാമൻ വാരിധിതടേ ചെന്നു
ഭൂരിസേനയുംതാനും പാരാതെ പടവീടുമാദരാലുറപ്പിച്ചു
അന്നേരം വിഭീഷണൻ ചെന്നു രാമനെക്കണ്ടു
വന്ദിച്ചു കപികളോടൊന്നിച്ചു വസിപ്പിച്ചു
ഏതുമേ മടിയാതെ സേതുബന്ധനംചെയ്തു-
യാതുക്കൾക്കൊരു ധൂമകേതുവായതും പിന്നെ
സാധുക്കൾക്കൊരു മുക്തിഹേതുവായതും രാമ-
സേതുവെന്നതിനിപ്പോളുള്ളതും സംശയമില്ല.
ലംഘിച്ചു സമുദ്രത്തെ ലങ്കയിലകംപുക്കു 1040
ശങ്കിച്ചുവരുന്നോരു ലങ്കാവാസികളെല്ലാം
രൂക്ഷരപെരുകുന്ന രാക്ഷസഭടന്മാരും
തെല്ലും താമസിയാതെ വില്ലും കുന്തവും വാളും
കല്ലും വൃക്ഷവും കൂർത്ത പല്ലുമെന്നിവകൊണ്ടു്
തല്ലും തങ്ങളിലോരോ മല്ലും തള്ളലും വെട്ടും
കൊല്ലുന്നുണ്ടു ഞാനെന്നു ചൊല്ലും ശണ്ഠയുമേറ്റം
കുത്തുകൊണ്ടോരോ കൂട്ടം ചത്തു ഘോരമായുള്ള
യുദ്ധമിങ്ങനെ കൂട്ടി വൃദ്ധന്മാരിതിൽ ചിലർ

---

സന്തോഷപൂർവ്വം നല്കി. തെരിക്കെന്നു് = പെട്ടെന്നു്. ചൂഡാമണി = ശിരോരത്നം. സംപ്രഹാരം = യുദ്ധം. ഉത്കടബലം = വർദ്ധിച്ച ശക്തി. കുംഭീന്ദ്രവിക്രമന്മാർ = ആനത്തലവന്മാരുടെ പരാക്രമത്തോടുകൂടിയവർ. പ്രശസ്തം = പ്രശസ്തനെ ('കീർത്തിമാനായ ശ്രീരാമചന്ദ്രനെ' എന്നു് ഇവിടെ അർത്ഥം). സന്നാഹി = സന്നാഹത്തോടുകൂടിയ. സന്ത്യജ്യ = ഉപേക്ഷിച്ചിട്ടു്. വണ്ടാർകുഴൽമണി = സുന്ദരിമാരിൽ രത്നമായവൾ. കൊണ്ടാടീയില = ആദരിച്ചില്ല. യന്ത്രിച്ചു് = ഉപായത്തിൽ; സൂത്രത്തിൽ. ഫണീന്ദ്രതല്പേ = അനന്തനാകുന്ന കിടക്കയിൽ.

ഉത്തമരതിൽചിലർ്രദ്ധമായനേരം
ധൂമ്രാക്ഷൻ മകരാക്ഷൻ യൂപാക്ഷൻ പൃഥുകായൻ 1050
താമ്രാക്ഷൻ വിരൂപാക്ഷൻ ശോണിതാക്ഷനും പിന്നെ
കുംഭൻനികുംഭനകമ്പനെന്നുള്ളോരു
വമ്പടമുമ്പാം നിലിമ്പാരിവൃന്ദവും
കുംഭനാദൻ മേഘനാദനുമെന്നുള്ള
കുംഭീന്ദ്രവിക്രമന്മാരായ വൈരികൾ
സംപ്രഹാരാന്തേ മരിച്ചു ദിവംപുക്ക
സംഭ്രമത്തോടെ പുറപ്പെട്ടു രാവണൻ;
രാവണൻകണ്ഠങ്ങൾ പത്തും കണകൊണ്ടു
രാഘവൻ കണ്ടിച്ചുകണ്ടിച്ചു പിന്നെയും
കണ്ഠതയെന്നിയേ വന്നിട്ടക്കം ദശ- 1060
കണ്ഠനെ ബ്രഹ്മാസ്ത്രമാകുന്ന സായകം-
കൊണ്ടു വധിച്ചു പതിപ്പിച്ചു ഭൂമിയിൽ
കണ്ടു സ്തുതിച്ചു വണങ്ങി സുരന്മാരും
അണ്ടർകോൻതാനും സുരസ്ത്രീകളും വന്നു
വേണ്ടുംവിധം പ്രശസ്തം പ്രശംസിച്ചിതു.
ഇങ്ങിനെ സാധിച്ചു സാദ്ധ്യങ്ങളൊക്കെയും
തിങ്ങിന മോദേന രാമഭദ്രസ്വാമി
ലങ്കാധിരാജൻ വിഭീഷണൻ താമെന്നു
പങ്കേരുഹാക്ഷനും കല്പിച്ചു സീതയെ
വഹ്നിപ്രവേശേനശുദ്ധയാക്കിക്കൊണ്ടു 1070
ധന്യമാം പുഷ്പകമേറിപ്പുറപ്പെട്ടു
തന്നുടെ സാകേതമന്ദിരം പ്രാപിച്ചു
പട്ടാഭിഷേകവും സാധിച്ചു മന്നിടം
ഇഷ്ടിയിൽ രക്ഷിച്ചു വാഴുന്നകാലത്തു
ലോകാപവാദേന സീതയെക്കാനനേ
ശോകേന സന്ത്യജ്യ ലോകാധിനായകൻ
വിശ്വമെല്ലാം വെളുപ്പിച്ചു കീർത്ത്യാ പരം
വിശ്വവീരൻ മമ സ്വാമി രഘൂത്തമൻ

(രാവണവധത്തിനായി മഹാവിഷ്ണു മനുഷ്യാവതാരംപൂണ്ടു് ഭൂമിയിൽ ശ്രീരാമനായി അവതരിച്ചു. അദ്ദേഹത്തെ സഹായിക്കുന്നതിനായി അനന്തൻ ലക്ഷ്മണനായും ശംഖചക്രങ്ങൾ ഭരതശത്രുഘ്നന്മാരാ

അശ്വമേധമഖം ചെയ്യും ദശാന്തരേ,
വൈദേഹി പെററുതേ രണ്ടു ശിശുക്കളെ 1080
സാദരമന്നു തൽബാലരോടൊന്നിച്ചു
വാല്മീകിമാമുനിശ്രേഷ്ഠനും വന്നുടൻ
രാമായണകഥ കേൾപ്പിച്ചു മാമുനി
ഗീരിനാൽ രാമനെ വന്ദിച്ചനന്തരം
തണ്ടാർകുഴൽമണി വൈദേഹി വഹ്നിയിൽ
രണ്ടാമതും പ്രവേശിപ്പാൻ നിയോഗിച്ചു:
കൊണ്ടാടിയീലവൾ, ഭൂമി പിളൎന്നാശു
തണ്ടാരിൽമാതുതാൻ പാലാഴി പുക്കിതു;
അന്തകൻതാനതുനേരമയോദ്ധ്യയിൽ
അന്തണവേഷം ധരിച്ചുവന്നാദരാൽ 1090
മന്ത്രിച്ചുപോയതുനേരത്തു സൗമിത്രി
യന്ത്രിച്ചു മണ്ടി വൈകുണ്ഠം പ്രവേശിച്ചു;
ഭവക്കം ഭരതനും ശത്രുഘ്നനും ശംഖ-
ചക്രങ്ങളായിച്ചമഞ്ഞൊരനന്തരം
നമ്മോടു യാത്രയും ചൊല്ലി രഘൂത്തമൻ
നിൎമ്മായവിഷ്ണുസ്വരൂപം ധരിച്ചുടൻ
പാലാഴിപുക്കു ഫണീന്ദ്രതല്പേ മുദാ
ത്രൈലോക്യനാഥൻ വസിച്ചു വൃകോദര!
ഞാനും വിഭീഷണൻ ജാംബവാൻതാനുമീ
മൂന്നുപേരിങ്ങനെ ശേഷിച്ചു ഭൂമിയിൽ 1100
മററുള്ള വാനരന്മാരുമയോദ്ധ്യയിൽ
പെററുവളൎന്നോരു നാനാജനങ്ങളും
തെറെറന്നു ദേഹം വെടിഞ്ഞു ദേവാലയം
പററിസ്സുഖിച്ചുവസിക്കുന്നു സാദരം.
ഇക്കഥാകൎണ്ണനം ചെയ്യും ജനങ്ങൾക്കു
ദുഃഖങ്ങളെല്ലാമകന്നുപോമത്രയ-
ല്ലുൾക്കാമ്പിലും ജ്ഞാനമുണ്ടാം വൃകോദര!
നീക്കമില്ലേതുമേ മാതൃഗൎഭേ ചെന്നു

---

യും ജനിച്ചു. മഹാലക്ഷ്മി സീതയായും അവതരിച്ചു. അവതാരോദ്ദേശ്യം സാധിച്ചുകഴിഞ്ഞതിനാൽ ഓരോരുത്തരും താന്താങ്ങളുടെ യഥാൎത്ഥസ്ഥാനം പ്രാപിക്കുന്നു.) ഇക്കഥാകൎണ്ണനം ചെയ്യും = ഈ കഥ കേൾ

പുക്കും പിറന്നും വളൎന്നു മരിക്കുമീ-
ദുഷ്കൎമ്മയോഗവും വേർപെട്ടു സംസാര- 1110
മാൎഗ്ഗങ്ങളും വിട്ടമാനന്ദസുന്ദര-
സ്വൎഗ്ഗം ഗമിക്കും, രഘുപ്രവീരൻതന്റെ
സൽക്കഥാസംവാദമുള്ളവണ്ണംതന്നെ
കേൾക്കുന്നവൎക്കും ധരിക്ക വൃകോദര!
പൊയ്ക്കൊൾക നീയിനി ഭീമസേന! ഭവാൻ
മൈക്കണ്ണിയാളുടെ മോദം വരുത്തുക
ചൊൽക്കൊണ്ട കല്യാണസൗഗന്ധികങ്ങളെ
കൈക്കലാക്കിക്കൊണ്ടു പോകെടോ പാണ്ഡവ!
അക്കുസുമങ്ങളും വിത്തേശരാജന്റെ
പുഷ്കരണിതന്നിൽ നില്ക്കുന്നു നീ ചെന്നു 1120
തക്കത്തിലൊക്കെ ഹരിക്കുന്നനേരത്തു
വക്കാണമേശുവാൻ വന്നടുക്കും ചില
മൂൎഖരായുള്ള കാവൽക്കാരരക്കരെ-
ക്കൎക്കശൻ ക്രോധവശൻ മഹാകണ്ടകൻ
വെക്കമെടുത്തു തടുക്കുന്നനേരത്തു
മുഷ്കരമായ ഗദകൊണ്ടു താഡിച്ചു
ശീഘ്രമങ്ങോടിച്ചുകൊൾക വൃകോദര!
വ്യാഘ്രം വരുമ്പോൾ കുറുനരിക്കൂട്ടങ്ങ-
ളൊക്കവേ പേടിച്ചു മണ്ടുന്നതുപോലെ
വിക്രമമുള്ള നീ കാൎയ്യം ലഭിക്കെടോ." 1130
ഇത്ഥം പറഞ്ഞു മറഞ്ഞു ഹനൂമാനു-
മെത്രയും മോദിച്ചു കുന്തീകുമാരനും,
തത്രനിന്നാശു ഗമിച്ചു ദിവ്യസ്ഥലേ
വിത്തേശവാപിയിൽ ചെന്നിറങ്ങീടിനാൻ.
കല്ലോലജാലം കളിക്കുന്ന കണ്ടു,
കമലമണിനിറമുടയ കമലമതു കണ്ടു,

---

കുന്നു. ദുഷ്കൎമ്മയോഗം=പാപഫലം. സൽക്കഥാസംവാദം=ഉത്തമ കഥാഖ്യാനം.

1121—1200. വിത്തേശരാജൻ=വൈശ്രവണൻ. പുഷ്കരണി=താമരപ്പൊയ്ക. അരക്കർ=രാക്ഷസർ. വിത്തേശവാപി=വിത്തേശന്റെ (കുബേരന്റെ) പൊയ്ക—സൗഗന്ധികപ്പൊയ്ക. കല്ലോലജാലം=

കല്യാണിമാരും കളിക്കുന്ന കണ്ടു,
പൊലിമയൊടു ചടുലജലവടിവുമതു കണ്ടു,
അന്നങ്ങളങ്ങു പറക്കുന്ന കണ്ടു,
അനവരതമവരുടയ നടനമതു കണ്ടു, 1140
ചക്രവാകങ്ങടെ വിക്രമം കണ്ടു,
ചടുലമലർമിഴികളുടെ കളിവിരുതു കണ്ടു,
മത്സ്യങ്ങളോടിനടക്കുന്ന കണ്ടു,
മണിമയമണികുസുമനിരകളതു കണ്ടു,
മത്തഭൃംഗോദ്യൽപ്രയാണങ്ങൾ കണ്ടു,
മലർമധുരതരനിരകളഥ സപദി കണ്ടു,
സത്സംഗശൃംഗാരഭാവങ്ങൾ കണ്ടു,
സരസതരസരസിരുഹനികരമതു കണ്ടു,
ചക്രവാകങ്ങടെ ചാപലം കണ്ടു,
ചടുലതരുണികളുടയ സരസരതി കണ്ടു, 1150
നക്രങ്ങൾ കേറിക്കിടക്കുന്ന കണ്ടു,
നടുവിലതിചടുലമതിവടിവുമഥ കണ്ടു,
വക്രങ്ങളായുള്ള തീരങ്ങൾ കണ്ടു,
വലിയ ജലതിരനിരകൾ വിരവിനൊടു കണ്ടു,
ഗന്ധദ്വിപം വന്നു പൊങ്ങുന്ന കണ്ടു,
ഗളഗളിതവരരണിതകളപൊലിമ കണ്ടു,
ഗന്ധർവ്വിമാർ വന്നു നീന്തുന്ന കണ്ടു,
ഗഗനചരകുലമഖിലമുപരി ബത കണ്ടു,
കല്ഹാരപുഷ്പം നിരന്നങ്ങു കണ്ടു,
പുളിനരുചി നളിനികടെ തെളിവുമഥ കണ്ടു, 1160
ഐരാവതം വന്നിറങ്ങുന്ന കണ്ടു,
അവനുടയ വിഹരണവുമിഹ സപദി കണ്ടു,
മാരാരികൂററൻ മദിക്കുന്ന കണ്ടു,
മദനനുടെ കൊടിയുടയ മകരമതു കണ്ടു,

---

തിരമാലക്കൂട്ടം. കമലമണി=പത്മരാഗം. മത്തഭൃംഗോദ്യത്പ്രയാണം=മദിച്ച വണ്ടുകളുടെ മേല്പോട്ടുള്ള യാത്ര. ചടുലമതിവടിവ്=ഇളകുന്ന ചന്ദ്രന്റെ രൂപം (ജലത്തിൽ പ്രതിഫലിച്ചുകാണുന്ന ചന്ദ്രബിംബം). ഗന്ധദ്വിപം=മദയാന. ഗളഗളിതമൃദുരണിതകളപൊലിമ=കഴുത്തിൽനിന്നു പുറപ്പെടുന്ന മൃദുവായ ശബ്ദത്തിന്റെ മാധുര്യ

ആദിദേവൻെറ തുരഗങ്ങൾ കണ്ടു,
അരികിലുടനവരുടയ നടനമതു കണ്ടു.
ഇങ്ങനെ സൗഗന്ധികപ്പൊയ്ക കണ്ടു,
ഇതപുറവുമഥ രജനിചരവസതി കണ്ടു,
ഇംഗിതംചേരുന്ന പുഷ്പങ്ങൾ കണ്ടു,
ഇതു സകലമിഹ സുലഭമിതി മനസി കണ്ടു. 1170

പാടി മെല്ലവേ പുഷ്പവാടിയിൽ ഭീമസേനൻ
മോടിയിൽ മുടിതന്നിൽ ചൂടി നല്ലൊരു പുഷ്പം
പേടിപൂണ്ടു നക്രങ്ങളോടി ദൂരവേ മാറി
താടിമീശയും മേനിമൂടിരോമവുംകൊണ്ടു;
പാടിവാരിജംതന്നിലാടിടുമരയന്നം
വാടിടാത്ത പുഷ്പങ്ങൾ തേടിടും ചക്രവാകം
കോടിസാരസങ്ങളിൽ കൂടി;യെത്രയുമുള്ളിൽ
പേടികാരണം തദാ സാരസങ്ങളിൽനിന്നു
സാരസങ്ങളുമെല്ലാം ദൂരത്തു പറന്നങ്ങു
തീരത്തു വസിക്കുന്നു: 1180
സാരസ്യമുടയൊരു വീരൻ ഭീമസേനൻതാൻ
ചാരുതരമിയലുംകല്‌ഹാരമത്തക്കരംകൊണ്ടു
കണ്ടിച്ചു മുതലയെ മണ്ടിച്ചു വരുന്നതും
കണ്ടപ്പോളരക്കരും ശുണ്ഠിച്ചു പുറപ്പെട്ടു.
ശണ്ഠയ്ക്കങ്ങൊരുമ്പെട്ടു കുണപന്മാർ പലർകൂടി.
ചെണ്ടക്കൊക്കഭിമാനംകൊണ്ടോപത്തിടകൂടി:
"കൽഹാരപുഷ്പങ്ങൾ കട്ടുപറിക്കുന്ന
കള്ളാ നിനക്കടികൊള്ളുമെന്നിങ്ങനെ
കൊള്ളാമഹംഭാവമെന്തെടാ കശ്മലാ
വെള്ളത്തിൽനിന്നങ്ങു കേറിനിന്നീടുക 1190
കല്യാണസൗഗന്ധികം വന്നു മോഷ്ടിച്ചു
മെല്ലെത്തിരിച്ചങ്ങു കൊണ്ടുപോവാൻ നിന-
ക്കില്ലെടാ സാമർത്ഥ്യമല്ലോ മഹാജള
നില്ലെടാ നിൻെറ വിനാശംവരും ദൃഢം.

---

സമൃദ്ധി. ഗഗനചരകുലം=ആകാശചാരികളുടെ കൂട്ടം. മാരാരിക്കൂററൻ=ശിവൻെറ കാള. മകരം=മകരമത്സ്യം. തുരഗങ്ങൾ=കുതിരകൾ. രജനിചരവസതി=രാത്രിഞ്ചരന്മാരുടെ ഗൃഹം. സാരസങ്ങൾ=

ഞങ്ങടെ തമ്പുരാനായ ധനേശ്വരൻ
ഞങ്ങളെക്കാവൽക്കു കല്പിച്ചിരിക്കുന്നു.
എങ്ങാനുമീവക പുഷ്പം ലഭിക്കുമോ!
ചണ്ഡാതി മോഹിച്ചതെല്ലാം വൃഥാഫലം
കല്പവൃക്ഷങ്ങടെ പുഷ്പങ്ങളെക്കാളു-
മത്ഭുതമാകുന്ന കല്ഹാരപുഷ്പങ്ങൾ 1200
കെല്പോടു കൊണ്ടുവന്നുണ്ടാക്കി തമ്പുരാൻ
എപ്പോഴുമങ്ങിതല്ലാതില്ല ചിന്തിതം,
ഒമ്പതുകൂട്ടം നിധി വച്ചിരിക്കുന്ന
തമ്പുരാനിപ്പോളതിലും വിശേഷിച്ചു
പൊൻപൂവിലേറെയുണ്ടെന്നു ധരിക്ക നീ.
വമ്പുള്ളടന്നാൽ കണക്കില്ല പൂങ്കുഷ.
തമ്പുരാനിപ്പോളടുപ്പാൻ കൊടുക്കുന്ന
പെമ്പിറന്നോർ പത്തുനൂറിൽ കുറവില്ല.
പൊൻപൂവു ചൂടാനവൎക്കു കൊടുക്കണ-
മമ്പതുമമ്പതും നിത്യം ചിലവുണ്ടു്. 1210
അമ്മമാൎക്കൊക്കെയും വെവ്വേറെ വെവ്വേറെ
ചെമ്മേ പകുത്തുകൊടുക്കുന്നു ഞങ്ങൾക്കു
തിന്മാൻ പുകയില വെററില പാക്കെന്നി-
തമ്മമാർ തന്നു പുലത്തുന്നതെന്നറി.
കുററം വരുത്തിപ്പുറത്തിറക്കീടുവാൻ
മററുള്ള മന്ത്രികൾ നോക്കുന്നതുകൊണ്ടു
പെററും ഫലിക്കയില്ലമ്മമാർ ഞങ്ങൾക്കു
കൊററിനും തേപ്പാനുമെല്ലാം തരുമല്ലോ.
മോഷണം തെല്ലുണ്ടിവൎക്കെന്നു ഞങ്ങടെ
ദൂഷണക്കാർ ചെന്നു മൂപ്പിലെക്കേൾപ്പിച്ചാൽ 1220
ഏഷണിക്കാരും പലരുണ്ടവരുടെ
ഭീഷണികൊണ്ടു ഭയമില്ല ഞങ്ങൾക്കു:
പെൺപിറന്നോർ ചെന്നുണത്തിച്ചതൊന്നുമി-
ത്തമ്പുരാൻ കേൾക്കാതിരിക്കില്ല നിശ്ചയം;

---

താമരപ്പൂക്കളെന്നും വണ്ടാരകോഴികളെന്നും രണ്ടത്ഥം. ശുണ്ഠിച്ചു്= കോപിച്ചു്. ചെണ്ടക്കാർ=ഭോഷന്മാർ.

1201—1300 ശംഭുസഖൻ=ശിവന്റെ സുഹൃത്തു്; കുബേരൻ.

പൊൻപൂവു കാക്കുന്ന ഞങ്ങളെ വെല്ലച്ച
പെൺപിറന്നോർക്കന്യസംസാരമില്ലെടോ.
കാരിയക്കാരുണ്ടു മേനോക്കിയച്ചനു–
ണ്ടാരിയപ്പട്ടരച്ചന്മാർ പലരുണ്ടു്
കോയിമ്മമാരുണ്ടടുക്കളക്കാരുണ്ടു
നായന്മാരായുള്ളകമ്പടിക്കാരുണ്ടു് 1230
ലന്തക്കുഴൽക്കാർ പതിനെട്ടുപള്ളിയു–
ണ്ടന്തമില്ലിപ്പോളുള്ളകാപുരിതന്നി–
ലന്തണന്മാരും പ്രഭുക്കളും ഭൃത്യരും
ചന്തമേറീടും പണിക്കരപ്പന്മാരും
എന്തിനനേകം പറഞ്ഞിട്ടു കാരിയം
ചിന്തിച്ചുകണ്ടാലിതിനൊത്ത രാജ്യമി–
ന്നന്തികംതന്നിലും ദൂരത്തുമില്ലെന്നു
സന്തതം ചൊല്ലുന്നു സർവ്വജനങ്ങളും.
ഈവണ്ണമുള്ള കുബേരന്റെ നാട്ടിനു
നീ വന്നു കേറിക്കവർന്നുതുടങ്ങിയാ– 1240
ലീവന്ന ഞങ്ങളിലേകനുള്ളന്നു നീ
ഭാവിച്ചതൊന്നും നടക്കയില്ലത്തുമേ
ഇക്കണ്ട ഞങ്ങൾക്കെജമാനനേകനു–
ണ്ടുൾക്കാമ്പിലായതോർക്ക തെല്ലും ഭയമില്ല,
ചൊൽക്കൊണ്ട രാക്ഷസൻ ക്രോധവശനെന്നു
ദിക്കുകളൊക്കെജ്ജയിച്ചൊരു പൂരുഷൻ
ക്രോധവശനെന്നു പേരുകേട്ടാൽത്തന്നെ
ബോധംവരും നിനക്കായാടെ വിക്രമം;
വമ്പനാമങ്ങേർ കയർത്തുവരുന്നതിൻ–
മുമ്പേ തെരിക്കനെപ്പൊയ്ക്കൊൾക നീ ശഠ. 1250
പൊൻപൂ പറിക്കുന്ന നിന്നെപ്പിടിപെട്ടു
ചെമ്പുകിടാരത്തിലിട്ടു വറുക്കാതെ
തമ്പുരാൻ തൃക്കാലിണയാണ ഭോഷ്ക്കല്ല
ഡംഭുകാട്ടാതെ നടക്ക നീ ദുർമ്മതേ!

---

വക്കാണമേറുന്ന = വലിയ വഴക്കാളിയായ. ധാവതിചെയ്തുപോയ്‌ = ഓടിപ്പോയി. എന്നതേ തന്നല്ല = എന്നതു മാത്രമല്ല. ചാക്കു് = മരണം.

ശംഭുസഖൻെറ സരസ്സിലെപ്പുഷ്പം ത-
രിമ്പുപോലും കൊണ്ടുപോവാൻ കഴിവരാ."

ഇത്തരംഘോഷിച്ചു ചെന്നടുത്തീടുന്ന
നക്തഞ്ചരന്മാരെയൊക്കെഗ്ഗദകൊണ്ടു
താഡിച്ചു താഡിച്ചു മണ്ടിച്ചുമണ്ടിച്ചു
താമസിയാതെ കയത്തു വൃകോദരൻ; 1260
തല്ലുകൊണ്ടീടിന കിങ്കരന്മാരുടെ
കണ്ണുപോയീ ചിലർ കാലുപോയീ ചിലർ
എല്ലൊടിഞ്ഞു ചിലർ പല്ലുപോയെന്നല്ല
വല്ലാതെ ദേഹം വളഞ്ഞുപോയീ ചിലർ
ഒക്കവേ ചെന്നങ്ങു ക്രോധവശന്തൻെറ
കാല്ക്കൽ പതിച്ചു പറഞ്ഞുതുടങ്ങിനാർ:
"വക്കാണമേറുന്ന പൊണ്ണത്തടിയനാം
ധിക്കാരിമാനുഷൻ പോന്നുവന്നിങ്ങനെ
ചൊല്ക്കൊണ്ട കല്യാണസൗഗന്ധികങ്ങളു-
മൊക്കെപ്പറിച്ചു കരസ്ഥമാക്കിക്കൊണ്ടു 1270
നില്ക്കുന്നനേരത്തു ഞങ്ങൾ വിരോധിച്ചു
മുഷ്ക്കുള്ളവനിഹ തെല്ലും ഭയമില്ല.
എന്നല്ല ഞങ്ങളെത്തല്ലിയോടിച്ചവൻ
പിന്നെയും പുഷ്പംപറിക്കുന്നു കശ്മലൻ!
ചണ്ഡുമെടുത്തങ്ങുയർത്തിപ്പിടിച്ചുടൻ
കണ്ണും ചുവത്തിക്കയർത്തുവരുന്നൊരു
കാലനെപ്പോലെ കരുത്തുള്ളവൻതന്നെ
കാലനുംകൂടെത്തടുപ്പാൻ വശമില്ല,
കാവൽക്കു കല്പിച്ച കിങ്കരന്മാർ ഞങ്ങൾ
ധാവനംചെയ്തുപോയെന്നതേ തന്നല്ല 1280
മൂക്കുമുറിഞ്ഞിതു മുഞ്ഞിചതഞ്ഞിതു
കാത്ക്കുമുടക്കം ചിലർക്കു വന്നു പിന്നെ,
നാക്കു മുറിഞ്ഞുപോയ് വാക്കു പുറപ്പെടാ
ചാക്കുമാത്രം പുനരാക്കും ലഭിച്ചീല.
നോക്കുന്ന ദിക്കിലാപ്പൊണ്ണൻ ഗദയുമായ്
പാക്കുന്നു കൊൽവാൻ വരുന്നെന്നു തോന്നുന്നു.

രാക്ഷസാധീശ്വര, രാജരാജൻതന്റെ
രൂക്ഷനായുള്ളൊരു ഭൃത്യൻ മഹാബലൻ
കാൽക്ഷണം വൈകാതെ ചെന്നപ്പുരുഷനെ
കാലന്നൂർക്കാക്കുവാനെന്തേ മടിക്കുന്നു?" 1290
എന്നുള്ള കിങ്കരന്മാരുടെ വാക്കു കേ-
ട്ടൊന്നുകനത്തു പുറപ്പെട്ടു തൽക്ഷണം
വാളും പരിചയും കൈയിലാക്കിക്കൊണ്ടു
ചീളെന്നു ചെന്നു തടുത്തു നിശാചരൻ.
"നില്ലെടാ മൂഢാ! നിനക്കിന്നു നമ്മുടെ
കല്ഹാരപുഷ്പം കവർന്നതുകാരണം
വല്ലാത്തഹംഭാവമെല്ലാം ശമിപ്പതി-
നുള്ളൊരു സംഗതിവന്നുകൂടി ജള!
വിക്രമിയാകുന്ന ക്രോധവശൻ പണ്ടു
ശക്രനെച്ചെന്നു ജയിച്ചു പലകുറി 1300
ദിക്കുംഭികുംഭങ്ങൾ തല്ലിത്തകർത്തോരു
ദിക്കുകൾ പത്തും ജയിച്ചു വിളങ്ങുന്ന
നക്തഞ്ചരേന്ദ്രനെപ്പേടികൂടാതെ നീ
മത്തനായ് വന്നിങ്ങധികസൗഗന്ധികം
കട്ടുകൊണ്ടോടുവാൻ ഭാവിക്കയാലിന്നു
വെട്ടുകൊണ്ടന്തകൻ വീടുപൂക്കീടുമേ.
അഷ്ടലോകാധിപന്മാരിൽവച്ചെത്രയും
ശ്രേഷ്ഠനാം വിത്തേശനാഥന്റെ പുഷ്പങ്ങൾ
കിട്ടുമോ മൂഢ, നിനക്കെടാ ദുർമ്മതേ!
കിട്ടും തലയ്ക്കിട്ടു വെട്ടുമെന്നോർക്ക നീ. 1310
മറ്റുള്ള ദിക്കിൽ നടന്നു ഫലിപ്പിച്ച
മറ്റുള്ള വിദ്യകളെല്ലാം പ്രയോഗിച്ചു

---

1301—1397 വിരുതഴിപ്പിക്കുക = കേമനാണെന്നുള്ള ഭാവം (ബഹുമതി) നശിപ്പിക്കുക. സന്നാഹപ്രതിജ്ഞ = യുദ്ധോദ്യമത്തിനുള്ള ശപഥം. മൺകുടം....മഹാബലൻ = നിത്യവൃത്തിക്കുവേണ്ടി മൺകുടം, മങ്ങലി, ചട്ടി, കലം മുതലായവ ഉണ്ടാക്കി വില്ക്കുന്ന കുശവൻ, താൻ സൃഷ്ടികർത്താവായ സാക്ഷാൽ ബ്രഹ്മാവിനു തുല്യനാണെന്നു വിചാരിച്ച് അഹങ്കരിക്കുന്നു. കഷ്ടം! ബ്രഹ്മാവെവിടെ? ആ കുശവനെവിടെ? കുശവന്റെ അഹങ്കാരംപോലെയാണ് ഭീമന്റെ അഹങ്കാരവുമെന്ന് രാക്ഷസൻ പരിഹസിക്കുകയാണ് യുദ്ധം തുടങ്ങുമ്പോൾ

തെറെറന്നു കിട്ടും വിരുതുകെട്ടിക്കൊണ്ടു
മുററും നടക്കുന്ന കൂട്ടങ്ങളൊക്കെയും
ഇട്ടിക്കിൽ വന്നു മടങ്ങാതെയാരുമി-
ല്ലിത്രനാളും കണ്ടു പോകുന്നതിങ്ങനെ.
ഇന്നു വിരുതഴിപ്പിക്കുന്നതുണ്ടു ഞാൻ
എന്നോടെതിർപ്പാൻ മതിയാകയില്ല നീ
പെട്ടെന്നു നിന്നെ ജയിച്ചീല ഞാനാകി-
ലിട്ടതല്ലെന്റെ പേരച്ഛനാണെ നിന്റെ 1320
മസ്തകം വെട്ടിപ്പിളക്കുന്നതുണ്ടു ഞാൻ
ഹന്ത സന്നാഹപ്രതിജ്ഞ ചെയ്യുന്നു ഞാൻ.
മൺകുടം മങ്ങലി ചട്ടി കലങ്ങളും
മൺകൊണ്ടു കെട്ടിയുണ്ടാക്കും കുശവൻതാൻ
പങ്കജസംഭവബ്രഹ്മാവുതാനെന്നു
സങ്കല്പമുള്ളോർ മുഴക്കുന്നു സാമ്പ്രതം;
സൃഷ്ടിക്കു ചേർന്നുള്ളതിന്നു വിരിഞ്ചനു
പുഷ്ടിക്കു ചേരും പ്രവൃത്തിയെന്നിങ്ങനെ
അഷ്ടിക്കു വേണ്ടിക്കലം കൊട്ടി വില്ക്കുന്ന
ചേട്ടക്കഹംഭാവമയ്യോ! ശിവ! ശിവ! 1330
എന്നതുപോലെ ജനങ്ങളെല്ലാം സമ-
മെന്നു നിനക്കുള്ളിലുണ്ടാമഹംഭാവം
ഇക്കാലമായതു പൊക്കം പിടിപ്പിപ്പ-
നിക്കണ്ട രാത്രിഞ്ചരേന്ദ്രൻ മഹാബലൻ,
അക്കനെക്കണ്ടൊരു മിന്നാമിനുങ്ങുപോ-
ലക്കണക്കായ്‌വരും നിന്റെ പരാക്രമം.

“അളകാമന്ദിരം തന്നിലിളകാതെയിരിക്കുന്ന
ഇളിബിളിസുതൻതന്റെ കളികളി കുളം തന്നിൽ
കിളുത്തുണ്ടായൊരു പുഷ്പമൊളിച്ചുകൊണ്ടുപോവാനായ്
പുളച്ചുവന്നൊരു നിന്റെ തിളപ്പു പൊങ്ങിവിങ്ങുന്നു 1340
വെളിച്ചെണ്ണക്കിടാരത്തിൽ വലിച്ചിട്ടു വറക്കാതെ

---

ആ അഹങ്കാരം ശമിക്കുമെന്നും താൻ എത്രയോ ശക്തനാണെന്നു ഭീമനു മനസ്സിലാവുമെന്നും ആ രാത്രിഞ്ചരൻ വീരവാദം പറയുന്നു. പൊക്കം പിടിപ്പിപ്പൻ=നിശ്ശേഷം ഇല്ലാതെയാക്കും. ഇളിബിളിസുതൻ=കുബേരൻ. കളികളികുളം=വിനോദസ്ഥാനത്തിനുള്ള പൊയ്ക. പത്തി

നിലച്ചീടില്ലെനിക്കുള്ളിൽ ജ്വലിച്ചീടുന്നൊരു കോപം
കുലച്ചു വില്ലതു നന്നായ്ത്തൊടുത്തു ബാണമെയ്യുമ്പോരം
മലച്ചുവീണു നീയങ്ങു മരിച്ചുപോമതല്ലെങ്കിൽ
പിടിപ്പിൻ മുഷ്ടികൾകൊണ്ടു കൊടുപ്പിൻ നിങ്ങളങ്ങോട്ടു
നടപ്പിൻ മന്ദനെക്കെട്ടിയെടുപ്പിൻ മന്ദിരേ ചെന്നു
കടപ്പിൻ ചോരനെക്കൊന്നു മുടിപ്പിൻ മന്നനോടിത്ഥം
വചിച്ചു കാഴ്ചയായ്‌വച്ചു വണങ്ങിപ്പോരുവിൻ നിങ്ങൾ."

ഇത്തരം ദുർവാക്കുരയ്ക്കുന്ന ദുഷ്ടരോ-
ടുത്തരം സത്വരം ചൊന്നാൻ വൃകോദരൻ. 1350
"മത്സരം നിങ്ങടെ വംശം മുടിച്ചു ഞാ-
നുത്തരാശാവരനായ കുബേരന്റെ
പത്തനം കുത്തിക്കഴിച്ചങ്ങതിലുള്ള
വിത്തങ്ങളെല്ലാം കരസ്ഥമാക്കീടുവൻ.
പത്തിലൊന്നു കുറവുള്ള നിക്ഷേപങ്ങ-
ളൊത്തവണ്ണം ചെന്നു വേഗേന ഭൂതലം
കുത്തിക്കഴിച്ചങ്ങെടുത്തു ഞാനാശു പോ-
യെത്തുന്നതുണ്ടു മൽപത്തനേ സത്വരം.
പോട, കരാള, നിശാചര, നീ ശഠ,
മൂഢാ രണത്തിനു വാടാ തൃണസമ. 1360
കൂടപ്രയോഗം തുടങ്ങുന്നനേരത്തു
നാടും തകർത്തുടനോടും ഖല, നിന്റെ
നാടും വെടിഞ്ഞങ്ങു പാടുപെടും കാല-
നോടുള്ള സംഗമം കൂടാതെ പോകയില്ലോ-
ടായ്കിലിന്നു നീ.

തന്നെത്താനറിയാതെ തന്നെക്കാൾ ബലമുള്ള
ധന്യന്മാരോടു ചെന്നു സന്നാഹം തുടർന്നെന്നാൽ
പിന്നെത്താനറിയാറാമെന്നു നീ ധരിച്ചാലും
മന്നിലും സുരലോകംതന്നിലും പുകഴ്‌ന്നോരു

---

ഒന്നു കുറവുള്ള നിക്ഷേപങ്ങൾ = പുരാണങ്ങളിൽ പറയുന്ന നവനിധികൾ. ഗന്ധമാദമരണ്യേന = ഗന്ധമാദനപർവ്വതത്തിലുള്ള കാട്ടിൽ കൂടി. കല്യാണസൗഗന്ധികാർപ്പണം = കല്യാണസൗഗന്ധികപുഷ്പത്തിന്റെ സമർപ്പണം. 'കല്യാണ'ശബ്ദത്തിനു സ്വർണ്ണമെന്നും മംഗളമെന്നും ഉള്ള രണ്ടർത്ഥങ്ങളും പ്രകൃതത്തിനു യോജിക്കും. സ്വർണ്ണനിറമുള്ള പൂവാണു സൗഗന്ധികം. ഈ കഥയാകട്ടെ ഭീമനും പാഞ്ചാലി

മന്നവൻ വൃകോദരൻ ഞാനെന്നു ധരിച്ചാലും.
ഇന്നുള്ള വീരന്മാരൊന്നും നമ്മുടെ നേരെ 1370
നിന്നു സംഗരംചെയ്യയില്ല ശങ്കയില്ലേതും.
അയ്യോ! രാക്ഷസാധമാ, നീയ്യോ നമ്മോടു യുദ്ധം
ചെയ്യാമെന്നൊരു ബാണമെയ്യാനായ് പുറപ്പെട്ടു
അയ്യോ ഭോഷരേ, നിങ്ങളയ്യായിരവും കോടി
ലക്ഷവും സ്വരൂപിച്ചിട്ടെക്ഷന്മാക്കരെചന്റെ
പക്ഷമായ് പുറപ്പെട്ടു തൽക്ഷണം വരുന്നാകി
ലിക്ഷണമടിച്ചു ഞാൻ തൽക്ഷണം മുടിച്ചീടും
പക്ഷികൾക്കൊരുപോലെ ഭക്ഷിപ്പാൻ വകയാക്കും"
 ഇത്ഥം പറഞ്ഞു ഗദകൊണ്ടു വേഗേന
യുദ്ധം തുടങ്ങി മടങ്ങാതെ പാണ്ഡവൻ: 1380
നക്തഞ്ചരന്മാരുമത്യന്തകോപേന
യുക്തമായ് ഘോരപ്രയോഗം തുടങ്ങിനാർ.
രൂക്ഷമാംവണ്ണം കയർത്തു വരുന്നൊരു
യക്ഷലക്ഷത്തെയും തൽക്ഷണം മാരുതി
ക്ഷിപ്രം ഗദകൊണ്ടു താഡിച്ചു മണ്ടിച്ചു
പുഷ്പങ്ങളെല്ലാമറുത്തു പുറപ്പെട്ടു
പെട്ടെന്നു ചെന്നു കപീന്ദ്രനെ വന്ദിച്ചു
ഗന്ധവാഹാത്മജൻ മോദേന സാദരം
ഗന്ധമാദമരണ്യേന പോയ് ചെന്നുടൻ
തത്ര വടിവൊടു വായുസുതൻ ധർമ്മ– 1390
പുത്രരെയും ഭാര്യതന്നെയും കണ്ടുടൻ
സന്തുഷ്ടനായ് നിന്നു വന്ദിച്ചു ജ്യേഷ്ഠനെ
ചന്തമേറും നല്ല പുഷ്പങ്ങളൊക്കവേ
ദ്രൗപദീതന്നുടെ കൈയിൽ കൊടുത്തിതു
ഭൂപതീനന്ദനൻ ഭൂപൻ മഹാരഥൻ.
ഇങ്ങനെ കല്യാണസൗഗന്ധികം പൂർണ്ണം
മംഗളം ചാരുകല്യാണം ശുഭം ശുഭം.





ക്ഷ്ടം പാണ്ഡവക്ക പൊതുവെയും മംഗളകരമായിട്ടാണ് കലാശി ക്കുന്നതും. ഹനുമാന്റെ അനുഗ്രഹം അവക്ക ലഭിക്കാനിടയായതാണ് അതിനു കാരണം.

